൧൮൯൫—ന്ന ൧൦൭൦

പുസ്തകം ൩]     ധനു     [ലക്കം ൧൨

# മലങ്കര

# ഇടവക പത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പ്രശംസിപ്പാൻ സംഗതി വരരുതു.
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | [illegible] | രൂ | ച | കാ |
|---|---|---|---|---|
| കോട്ടയം എറികാട്ടു മാത്തുമാപ്പിള | ,, | ൧ | ൧൪ | ൦ |
| ,, പടിഞ്ഞാറെതലയ്ക്കൽ കുഞ്ഞു | ,, | ൧ | ൧൪ | ൦ |
| ,, വാഴെച്ചേരിൽ ഈശൊ ചാണ്ടി | ,, | ൧ | ൨൧ | ൦ |
| ,, കാറിച്ചേരിൽ കൊച്ചുകുഞ്ഞു | ,, | ൦ | ൯ | ൦ |
| ചെ. വെ ഞ്ഞോപ്പള്ളി | | ൧ | ൧൪ | ൦ |
| ചെ. കണ്ണമ്പൂറ്റിക്കൽപള്ളി | | ൧ | ൧൪ | ൦ |
| ചെ. കരിങ്ങിയിൽ പള്ളി | | ൧ | ൧൪ | ൦ |
| ,, തെക്കേക്കര ഇട്ടൻ | ,, | ൧ | ൧൪ | ൦ |
| തൃപ്പൂണിത്തുറ നെടിയാത്തു പത്രോസ | ,, | ൧ | ൧൪ | ൦ |
| ,, പടയാട്ടിൽ വക്കി ഔവറാനൻ | ,, | ൧ | ൧൪ | ൦ |
| ,, പൊട്ടെത്തിൽ അയിപ്പുവക്കി | ,, | ൧ | ൧൪ | ൦ |
| ,, കളപ്പുരയ്ക്കൽ സ്കറിയാ കത്തനാർ | ,, | ൧ | ൦ | ൦ |
| ,, കാടവാട്ടു പൈലെ പൈലി | ,, | ൧ | ൧൪ | ൦ |
| ,, മൂക്കവെച്ചേരിൽ പുരയ്ക്കത്തു പൈലി | ,, | ൧ | ൧൪ | ൦ |
| എറണാകുളം അഞ്ചൽ സൂപ്രണ്ട എ. ജി. അബ്രാഹം | ,, | ൨ | ൦ | ൦ |
| ചെ. ചക്കരക്കടവു ചെറിയപള്ളി | | ൧ | ൧൪ | ൦ |
| വടക്കൻപറവൂർ ചങ്ങണേരെ ഇട്ട്യച്ചൻമാത്തു | ,, | ൧ | ൧൪ | ൦ |
| ,, കിഴക്കേക്കോട്ടുവക്കീൽ പി. പൌലൊസ | ,, | ൧ | ൧൪ | ൦ |
| ,, കൂരാലിൽ മാത്തുകത്തനാർ | ,, | ൧ | ൧൪ | ൦ |
| ചെ. ചക്കരക്കടവു വലിയപള്ളി | | ൧ | ൧൪ | ൦ |
| ചെ. തുരുത്തിപ്പള്ളി പള്ളിയോഗത്തിൽനിന്നും | | ൨ | ൦ | ൦ |
| കുന്നത്തുനാട്ടു പി. ടി. ചെറിയാൻ റജിസ്ത്രർ | ,, | ൧ | ൧൪ | ൦ |
| ചെ. കരിങ്ങാച്ചിറപ്പള്ളി | | ൨ | ൦ | ൦ |
| കാഞ്ഞിരമററം കാടാപുരത്തു ഏലിയാസു | ,, | ൧ | ൦ | ൦ |
| മുളന്തുരുത്തി ചാത്തുരുത്തിയിൽ കുഞ്ഞുവക്കി കൊച്ചുമാത്തു | ,, | ൧ | ൧൪ | ൦ |
| ,, തേലാക്കുളത്തിൽ ചാക്കൊ | ,, | ൦ | ൧൪ | ൦ |
| ,, മൊടൊടക്കിൽ ചിലാച്ചേരിൽ ചാക്കൊ | ,, | ൦ | ൨൧ | ൦ |
| കണ്ടകുളം പനയത്ത് പാത്തപ്പൻ മുതലാളി | ,, | ൧ | ൧൪ | ൦ |
| ,, പനാപ്പിക്കൽ മാത്തു ചേറു | ,, | ൨ | ൦ | ൦ |

## ☞ നോട്ടീസ

മലങ്കര ഇടവകപത്രിക വരിപ്പണം പിരിക്കുന്നതിന്ന കോട്ടയം മുതൽ വടക്കോട്ടുള്ള ദിക്കുകളിലെക്ക പെരിഞ്ചേരി തോമ്മായെയും തെക്കോട്ടുള്ള ദിക്കുകളിലെക്ക കല്ലിശ്ശേരി തേവരുഴത്തിൽ ഈയ്യുണ്ണി തോമ്മായെയും നിയമിച്ചപ്പെട്ടുത്തി രസീതുകളെ കൊടുത്തയച്ചിരിക്കുന്നതിനാൽ രസീതുംകൊണ്ടു വായനക്കാരുടെ അടുക്കൽ വന്നാൽ അനാവശ്യമായ താമസത്തിന്നും ബുദ്ധിമുട്ടിന്നും ഇടയാകാതെ രസീതുകളിൻ പ്രകാരമുള്ള സംഖ്യ ഇവരുടെ പക്കൽ ഏല്പിച്ചു രസീതുകൾ വാങ്ങിച്ചു കൊള്ളണമെന്നു അപേക്ഷിക്കുന്നു.

എന്നു മാനേജർ കറുകയിൽ വക്കി ഠേപ്പൻ.

# മലങ്കര ഇടവക പത്രിക

പുസ്തകം ൬]      ൧൮൯൦ കോന്തുൻകുംഭം      [ലക്കം ൧൨

"അവൻ ഒരു ഇരിമ്പുകോൽ കൊണ്ടു അവരെ ഭരിക്കും"

വെളിപാടു ൧൯- ൧൫-

ക്രിസ്തുമുതലുള്ളവരെ വെളിപാടുപുസ്തകം സഭയിൽ ഓരോ കാലങ്ങളിൽ ഉണ്ടാകുവാനിരിക്കുന്ന പീഡകളെയും വേദവിരോധങ്ങളെയും മറ്റും ദീർഘദർശനമായി വർണ്ണിച്ചിരിക്കുന്ന ഒരു പുസ്തകമാകുന്നു എന്നു നിങ്ങൾക്കു അറിയാമല്ലോ. വെളിപാടിലെ ഓരോ വാക്യങ്ങളുടെ അർത്ഥം നമുക്കു ശരിയായി ഗ്രഹിപ്പാൻ പാടില്ലാത്തതും അതിവ അഗാധമായ ഗൂഢാർത്ഥങ്ങൾ ഉള്ളതുമാകുന്നു. ഓരോ കാലങ്ങളിൽ ക്രിസ്ത്യാനി സഭയിൽ ഉളവാകുവാനിരുന്ന ഇടത്തൂട്ടുകാർ, വേദവിരോധികൾ, പീഡിപ്പിക്കുന്നവർ മുതലായവരെ വലുസർപ്പം, മൃഗം, വേശ്യാസ്ത്രീ മുതലായ പേരുകളാൽ വെളിപാടിൽ വിവരിച്ചിരിക്കുന്നു. അവയിൽ ചിലതു സംഭവിച്ചതും ചിലതു സംഭവിപ്പാനിരിക്കുന്നതുമാകുന്നു. പ്രസംഗവാക്യം സഭയുടെ ശത്രുവായ മൃഗത്തെ ദൈവപുത്രൻ ജയിക്കുമെന്നു കാണിക്കുന്ന വാക്യമാകുന്നു. ഇതിൽനിന്നു ൧-ാമതു സഭയിൽ ഉണ്ടായ ഇടത്തൂട്ടുകളെക്കുറിച്ചും, ൨-ാമതു ദൈവപുത്രൻ അവരെ കീഴാക്കിയ വഴിയെക്കുറിച്ചും പറയാം.

൧. ഇടത്തൂട്ടുകൾ — സഭയിൽ വേദവിരോധങ്ങൾ ഉണ്ടാകുമെന്നുള്ളതു ആദ്യകാലത്തു ശ്ലീഹന്മാർ വിശ്വാസികളെ ഓർപ്പിച്ചുകൊണ്ടിരുന്ന സംഗതിയായിരുന്നു. (൨-പത്രോ. ൨. ൧- ൧കോറ- ൧൧-൧൯- ൧തിമൊ- ൪- ൧- വായിക്ക) ഈ പ്രകാരം ഉണ്ടായ ഇടത്തൂട്ടുപദേഷ്ടാക്കളിൽ ഒന്നാമൻ നടപ്പുപുസ്തകത്തിൽ പറയുന്ന ശമറിയായിലെ ശിമോൻ ആയിരുന്നു. ശുദ്ധ പത്രോസ ഇവനോടു എതിർത്തു. അപ്പൊസ്തോലകാലത്തു തന്നെ നിക്കൊലാവുമതക്കാർ എന്നൊരു ഇടത്തൂട്ടുണ്ടായതായി വെളി- ൨- ൬-ൽ കാണുന്നു. അപ്പൊസ്തോലകാലശേഷം അനേകം ഇടത്തൂട്ടുകൾ ഉണ്ടായതായി ചരിത്രങ്ങൾ ഉണ്ടു. അവരെയും അവരുടെ ഉപദേശങ്ങളെയും പട്ടാക്കൊടയിൽ ശപിക്കുന്നതായി സത്യവാചകത്തിൽ നിങ്ങൾ കേട്ടിരിക്കുമല്ലോ. ഈ ഇടത്തൂട്ടുകാരിൽ ചിലർ നമ്മു

ടെ കൎത്താവിന്റെ ദൈവസ്വഭാവത്തെ നിഷേധിക്കയും ചിലർ മനുഷ്യസ്വഭാവത്തെ നിഷേധിക്കയും ചിലർ തന്റെ സ്വഭാവത്തെയും മറ്റും കുറിച്ചു ദുരുപദേശം പഠിപ്പിക്കയും ചിലർ റൂഹാദക്കുദിശായെക്കുറിച്ചു വിപരീത ഉപദേശങ്ങൾ പ്രസ്താവിക്കയും ചിലർ ത്രിത്വത്തെ നിഷേധിക്കയും ചിലർ ദൈവമാതാവിനെക്കുറിച്ചു ഇടത്തൂട്ടുപഠിപ്പിക്കയും ഇങ്ങനെ പല വിധത്തിൽ സഭയിൽ കലഹങ്ങൾ ഉണ്ടാകിയതായി സഭാചരിത്രങ്ങളിൽ നാം വായിക്കുന്നു. അപ്പൊസ്തോലകാലംമുതൽ ഏകദേശം ക്രിസ്താബ്ദം ൩൧൩-ാം വൎഷം വരെ സഭയ്ക്കു റോമാ ചക്രവൎത്തികളിൽനിന്നു പീഡകൾ കൂടക്കൂടെ നേരിട്ടു വന്നിട്ടുണ്ടു. സഭയിലെ അനേകം മേല്പട്ടക്കാരും വിശ്വാസികളും സഹദെന്മാരായി മരിക്കേണ്ടിവന്നു. മാർ ഇഗ്നാത്യോസ മുതലായവർ റോമ്മായിലെ സിംഹങ്ങൾക്കു ഭക്ഷണമായും പൊലിക്കാൎപ്പൂസ മുതലായ ചിലർ അഗ്നിക്കു ആഹാരമായും ഗീവറുഗീസു മുതൽപേർ വാളിനു ഇരയായും ഇങ്ങനെ ഓരോവിധത്തിൽ മരണം അനുഭവിച്ചുവന്നു എങ്കിലും അക്കാലം വളരെ വിശ്വാസവും ഭക്തിയുമുള്ള കാലമായിരുന്നു ക്രിസ്ത്യാനിസഭയെ ഭൂമിയുടെ നടുവിൽനിന്നു പരിച്ഛേദം നശിപ്പിക്കേണമെന്നു പിശാചിന്റെ ദൂതന്മാരായ ചക്രവൎത്തികൾ ഉറച്ചു ഉപദ്രവിച്ചപ്പോൾ സഹദെന്മാരുടെ രക്തം സഭയ്ക്കു വളമായി തീരുകയും ഒരുത്തനെ കൊല്ലുമ്പോൾ പത്തുപേർവീതം നൂതനമായി വിശ്വാസം കൈക്കൊൾകയും ഇങ്ങനെ സഭ ദിവസേന വൎദ്ധിക്കയും ചെയ്തതെയുള്ളു. കടശി കുസ്തന്തീനോസ മഹാരാജാവു ക്രിസ്ത്യാനിമതത്തെ കൈക്കൊണ്ടപ്പോൾ പുറമെനിന്നുണ്ടായിരുന്ന പീഡകൾക്കു ഒഴിവും ആശ്വാസവും ഉണ്ടായി. എങ്കിലും സഭയ്ക്കു ഉപദ്രവം വേറൊരു വിധത്തിൽ നേരിടുവാൻ തുടങ്ങി. അതു ഇടത്തൂട്ടുപദേശങ്ങൾ വഴിയായിട്ടു ആയിരുന്നു. അപ്പൊസ്തോല കാലത്തെക്കാൾ വളരെ ഭയങ്കരമായ വേദവിരോധങ്ങൾ മുളയ്ക്കുവാൻ തുടങ്ങി. അറിയൊസ്, മക്കെദോനിയൊസ്, നെസ്തോർ, എവുത്തിക്കോസ, ലെയോൻ മുതലായി സഭയിലെ ചില വലിയ മേല്പട്ടക്കാരും പട്ടക്കാരും അതി നാശകരമായ ഇടത്തൂട്ടുകളുടെ ഉപദേഷ്ടാക്കന്മാരായി തീൎന്നു. റോമാ ചക്രവൎത്തികളുടെ കുന്തവും തീയും സിംഹവും സഭയെ വൎദ്ധിപ്പിച്ചതെയുള്ളു. നേരെ മറിച്ചു സഭയുടെ ഉള്ളിൽ നിന്നു മുളച്ച ഇടത്തൂട്ടുകൾ സഭയെ ക്ഷയിപ്പിക്കുവാൻ തുടങ്ങി. എങ്കിലും സഭയുടെ മൂലക്കല്ലും നാഥനുമായ നമ്മുടെ കൎത്താവു ഇവയ്ക്കു ഒരു പ്രതിവിധി മുമ്പെതന്നെ നിശ്ചയിച്ചിട്ടുണ്ടായിരുന്നു. ഇടത്തൂട്ടുകളെ അമൎത്തി ഒരു ഇരിമ്പുകോൽ കൊണ്ടു ഭരിക്കുമെന്നുള്ള വാഗ്ദത്തം തന്നെ താൻ മുമ്പിൽ കൂട്ടി നിശ്ചയിച്ച പ്രതിവിധി.

൨-ാമതു ഇടത്തൂട്ടുകളെ കീഴടക്കിയ വിധത്തെക്കുറിച്ചു ഇനി പറയാം. പ്രസംഗവാക്യത്തിൽ ഇതു ഉൾപ്പെട്ടിരിക്കുന്നു. അവൻ ഒരു ഇരിമ്പുകോൽ കൊണ്ടു അവരെ ഭരിക്കും. ഈ ഇരിമ്പുകോൽ എന്തു? ഈ ഇരിമ്പുകോൽ കൊണ്ടുള്ള ഭരണം എങ്ങനെ? അതുമൂലം ഇടത്തൂട്ടുകൾ ക്ഷയിക്കുന്നതു എങ്ങനെ? ഇതാകുന്നു നാം ആലോചിപ്പാനുള്ളതു.

സഹോദരന്മാരെ ഇരിമ്പു വളരെ ബലമുള്ള ഒരുലോഹംആകുന്നു-
അതിനെക്കാൾ ബലമുള്ള വേറൊരു ലോഹം ഇല്ലെന്നു പറയാം- എന്നു
മാത്രവുമല്ല ഇതിനെക്കാൾ വിലകുറഞ്ഞതും എളുപ്പംകിട്ടുന്നതുമായ വേ
റൊരു ലോഹവും ഇല്ല- അപ്പോൾ ഇരിമ്പുകോൽകൊണ്ടു ഭരിക്കും എ
ന്നു പറയുമ്പോൾ ശക്തിയുള്ള അധികാരത്തോടുകൂടിയും എളുപ്പത്തിൽ
പരിഗ്രഹിക്കാവുന്ന വിധത്തിലും ഭരിക്കും എന്നു അൎത്ഥമാകുന്നു. സാധാ
രണ ഇരിമ്പിനിന്നുണ്ടാകുന്ന അൎത്ഥം ഇപ്രകാരമാകുന്നു- അതു ശരിയാ
യ അൎത്ഥം തന്നെ- എന്നാൽ ഇതിലും അഗാധമായ ഒരൎത്ഥം അതിനു
ണ്ടു- എങ്ങനെയെന്നാൽ മൂലഭാഷയായ സുറിയാനി, എബ്രായ, യവ
നായ ഈ ഭാഷകളിൽ ഓരോ അക്ഷരങ്ങൾക്കു ഓരോ അക്കം ഉണ്ടു- എ
ന്നുവച്ചാൽ അക്കം എഴുതുന്നതു അക്ഷരങ്ങളെക്കൊണ്ടാകുന്നു- മലയാള
ത്തിൽതന്നെ അതിനു ദൃഷ്ടാന്തം ഉണ്ടു- ക ൧. ഖ ൨. ഗ ൩. ഘ ൪. ഇ
ങ്ങനെ അക്ഷരങ്ങൾക്കു മലയാളത്തിൽ ഓരോ അക്കങ്ങളെ കല്പിക്കയും
അതനുസരിച്ചു നോമ്പുകണക്കിന്റെ സംഖ്യകളെ അറിയുന്നതിനു "കാ
നാരം" "തന്നിലയം" എന്നും മറ്റും ചില വാക്യങ്ങളെ ഉണ്ടാക്കി അതു
കൂട്ടി അക്കം നിശ്ചയപ്പെടുത്തുകയും ചെയ്യുന്നതു നിങ്ങൾ കേട്ടിരിക്കുമെ
ല്ലൊ- ഇതുപോലെ മൂലഭാഷകളിൽ ഏതുകാലവും അക്ഷരങ്ങളെക്കൊണ്ടു
എഴുതുകയും വായിക്കയും ചെയ്യുന്നതാണ പതിവു. ഒരു മനുഷ്യന്റെ
യൊ ആളിന്റെയൊ പേർ പറയുന്നതിനുമുമ്പു ആ പേർ അടങ്ങിയ
അക്ഷരങ്ങളുടെ സംഖ്യ പറയുന്നതും നടപ്പായിരുന്നു. വെളിപാടു
൧൩- ൧൮-ൽ മൃഗത്തിന്റെ എണ്ണം ൬൬൬ ആകുന്നു എന്നു പറഞ്ഞി
രിക്കുന്നതു ഇതുപോലെ മൃഗത്തിന്റെ പേരിന്റെ അക്കങ്ങൾ ആകു
ന്നു. ഇപ്രകാരം തന്നെ ഒരു അൎത്ഥം ഇരിമ്പുകോൽ എന്ന പദത്തിൽ
അന്തൎഭവിച്ചിട്ടുണ്ടു. ഏതുപ്രകാരം എന്നാൽ ഇരിമ്പു എന്ന വാക്കിനു സു
റിയാനിയിൽ ഉള്ള പദം പാൎസലൊ എന്നാകുന്നു- പെ. റീശ്. സെ
ൻ. ലൊമദ്. ഓലപ്പ്. ഇങ്ങനെ അഞ്ചക്ഷരങ്ങൾ ചേൎന്ന ഒരു വാക്കാ
കുന്നു. ഈ അക്ഷരങ്ങളുടെസംഖ്യ പറയുന്നതായാൽ പെ. ൮൦. റീശ്
൨൦൦. സെൻ. ൭. ലൊമദ. ൩൦. ഓലപ്പ. ൧. അപ്പോൾ ആകപ്പാ
ടെ ൩൧൮ എന്നൎത്ഥം വരുന്നു. ഈ അൎത്ഥപ്രകാരം ഞാൻഅവരെ ഇ
രിമ്പു കോൽ കൊണ്ടു ഭരിക്കും എന്നു പറയുമ്പോൾ ഞാൻ അവരെ
൩൧൮ കൊണ്ടു ഭരിക്കും എന്നാണ താല്പൎയ്യം. ൩൧൮. എന്നു വച്ചാൽ
൩൧൮ ബാവാന്മാർ, അല്ലെങ്കിൽ അവർ കൂടിയ നിഖ്യായിലെ ശുദ്ധമു
ള്ള സുന്നഹദോസ എന്നൎത്ഥമാകുന്നു. ആകയാൽ ഇടത്തൂട്ടുകളെ അമൎത്തു
ന്നതിനും സഭയെ ഭരിക്കുന്നതിനും ദൈവം മുൻകൂട്ടി നിശ്ചയിച്ച ചെ
ങ്കോൽ ശുദ്ധമുള്ള ൩൧൮ ബാവാന്മാരാൽകൂടപ്പെട്ട നിഖ്യായിലെ പൊ
തുസുന്നഹദോസിന്റെ നിശ്ചയങ്ങൾ ആകുന്നു. ഈ ശുദ്ധ സുന്നഹദോസു
ഇടത്തൂട്ടുകളെ അമൎത്തി സത്യവിശ്വാസത്തെ സ്ഥിരപ്പെടുത്തി വിശ്വാ
സപ്രമാണത്തെ സ്ഥിരപ്പെടുത്തി- സഭാഭരണത്തിനു ആവശ്യപ്പെട്ട കാ
നോനാകളെയും ചട്ടങ്ങളെയും ഏൎപ്പെടുത്തി.. വിശ്വാസികളായ സത്യ
ക്രിസ്ത്യാനികൾ മേൽ വേദവിരോധങ്ങളിൽ അകപ്പെടാതിരിപ്പാൻ ദേവ

ണ്ട അറിവുകളെ പഠിപ്പിച്ചു തന്നു. കാതോലിക്കായ്ക്കടുത്തതും ശ്ലീഹായ്ക്കടുത്തതുമായ സഭയെന്നു അതിനെയും അതിന്റെ നിശ്ചയങ്ങളെ ആചരിക്കുന്ന ദൈവസഭയെയും വേർപിരിക്കാത്തവർ രക്ഷയുടെ ആദ്യമായ വിശ്വാസങ്ങളിൽ ഒന്നു ആ സഭയുടെ ഉപദേശത്തിൽ വിശ്വസിക്കുന്നതാണെന്നു കൂടെ കാണിപ്പാൻ കാതോലിക്കായ്ക്കടുത്തതും ശ്ലീഹായ്ക്കടുത്തതുമായ ശുദ്ധമുള്ള ഏക സഭ ഇതു ഞങ്ങൾ വിശ്വസിക്കുന്നു എന്നു നാം ഏറ്റുപറവാൻ ആവശ്യപ്പെട്ടു.

ആകയാൽ പ്രിയമുള്ളവരെ ഇതിൽനിന്നു നാം പഠിക്കേണ്ടതു എന്താണെന്നു ചിന്തിപ്പിൻ. അഞ്ഞൂറുകാരെന്നും നവീകരണക്കാരെന്നും മറ്റും ഓരോ ഇടത്തൂടുകൾ നമ്മുടെ നടുവിൽ ഉണ്ടായിട്ടുള്ളതു അത്ര അപൂർവ്വമൊ ആശ്ചര്യമൊ അല്ല. അവസാന നാളുകളിൽ ചിലർ വഞ്ചിക്കുന്ന ആത്മാക്കൾക്കും പിശാചുകളുടെ ഉപദേശങ്ങൾക്കും ശ്രദ്ധ കൊടുത്തിട്ടു വിശ്വാസത്തിൽ നിന്നു പിൻമാറുമെന്നു ശുദ്ധ പൌലൊസ ശ്ലീഹാ മുമ്പിൽകൂട്ടി പറഞ്ഞിട്ടുള്ളതാകുന്നു. അതിനാൽ നാം അതുകൊണ്ടു ഇളകരുതു. ഇവയ്ക്കു പരിഹാരമായി ഒരു ഇതിസ്യവടി ദൈവപുത്രൻ ആദ്യമെ ഏർപ്പെടുത്തി. ശുദ്ധ നഫ്രവ്വ പിതാക്കന്മാരുടെ സുന്നഹദോസും സഭയുംതന്നെ. അതിനാൽ ഏതു ഉപദേശവും പുതുതായി ഉണ്ടായാൽ ഇതു ശുദ്ധസഭ അനുവദിച്ചിട്ടുള്ളതൊ എന്നാണു ആദ്യമെ നോക്കേണ്ടതു. അനുവദിച്ചിട്ടില്ലെന്നു കണ്ടാൽ അതു ഇടത്തൂടും ദുരുപദേശവും ആകുന്നു. സഭയുടെ അടിസ്ഥാനത്തിൽനിന്നു വിട്ടു വരുന്ന യാതൊരു ഉപദേശവും നിങ്ങൾ സ്വീകരിക്കരുതു. അവ അടിസ്ഥാനമില്ലാത്തതാകുന്നു. നിങ്ങളുടെ മാതാവായ സഭയുടെ മടിയിൽ നിന്നു മാറികൊടുക്കരുതു. അപ്പോൾ നിങ്ങൾ ദൈവത്തിന്റെ കൃപയ്ക്കു പാത്രവാന്മാരായി തീരും.



## ഒരു യോഗം.

ഈ മാസം ഒൻപതും പത്തും തീയതികളിൽ നവീകരണ മാർത്തോമ്മായ കക്ഷിയിലെ ഒരു യോഗാലോചന പുത്തൻകാവുയോഗത്തിൽ വച്ചു നടന്നിരിക്കുന്നു. ആ കക്ഷിയിലെ ദൈവഭക്തന്മാർ വ്യവഹാരവും തർക്കവും വേണ്ടാ എന്നും ഇതെവരെ നേരിട്ട ദോഷങ്ങളൊക്കയും വ്യവഹാരത്തിലെ കളവുകളും ക്രിത്രമങ്ങളും കാരണമെന്നും ബഹുജനധാരണത്തിനു വേണ്ടി ഒരു ലോകന്യായം കാണിച്ചു ലോകരെ മയക്കുന്നതിനു ഒരു അഭ്യാസവും അഭിപ്രായവും അയിരൂർ പീലിപ്പോസു കശ്ശീശായും സമുദായ സിക്രട്ടറിയും പുറപ്പെടുവിച്ചു.

പെണ്ണുംകെട്ടി കല്യാണപന്തലിൽ വന്നിരിക്കുമ്പോൾ ഉപവാസം കഴിഞ്ഞെ ഭക്ഷണം ആകാവു എന്നൊരു പുണ്യകാര്യം ഒരുവൻ പറയുന്നതു വകവെക്കേണ്ടതല്ലാത്തതുപോലെ ഈ അഭിപ്രായവുമിരിക്കുന്നു എന്നു എതിരഭിപ്രായം തിരുവല്ലാ തോമ്മാ കശ്ശീശായും വികാരിജെനറാളും വാസ്തവം പുറപ്പെടുവിച്ചു. അതു പാസായിരിക്കുന്നു.

൨൦ാം കക്ഷിയിലെ ദൈവഭക്തന്മാർ ചുരുക്കവും അവർ യാതൊരു കഴിവുമില്ലാത്തവരുമാണെന്നു ൨൦ാം ഖണ്ഡിക മതിയാകുമെല്ലൊ. ബാബേൽ രാജ്യമടക്കം ഒരു ബിംബാരാധന തുടങ്ങിയാറെ മൂന്നു ബാല്യക്കാരത്രെ ഭയംകൊണ്ടത്തു എന്നുള്ള ദൈവനടത്തിപ്പു ചുരുക്കം തന്നെ.

യോഗനിശ്ചയങ്ങളുടെ ചുരുക്കം കേട്ടതു വിവരിക്കുന്നതു വായനക്കാർക്കറിവാൻ കാംക്ഷിക്കുന്നു. നവീകരണ കുറുബാനക്കു ഒരു ചെറിയ പീസ്സു ചുമത്തി റീശിസ്സാ എന്നു പേരും കൊടുത്തു. പെണ്ണുകെട്ടിയവരെല്ലാം അര ചക്രം മുതൽ നാലു ചക്രം വരെ പട്ടക്കാർക്കു ഒരു നിജപീസ്സു പൂർവ്വ വരുമാനങ്ങൾക്കു പുറമെ കൊടുപ്പാൻ നിയമിച്ചു. ഇതു മാസമൊരിക്കലെന്നും ക്ലിപ്തമാക്കി. കായംകുളം പള്ളിയുടെ സിവിൽ വ്യവഹാരം നവീകരണ കക്ഷി അടക്കം വഹിക്കേണ്ടതെന്നു സമ്മതിച്ചു. തിരുവെല്ലാ സിമ്മനാരി സ്ഥലം ആ സ്ഥലത്തെ നവീകരണവാസികൾക്കു ഒരു പള്ളിക്കു സ്ഥലം തിരിച്ചുകൊടുപ്പാൻ ഉറച്ചു. പിടിയരി പള്ളി വരുമാനത്തിൽനിന്നു കൊടുക്കേണ്ടതെന്നും അതു സിമ്മനാരിക്കെന്നും നിജപ്പെടുത്തി. വട്ടിപ്പണത്തെപ്പററി ഒരു പ്രൈവെററകമ്പിയും അടിച്ചു. പിടിയരികാര്യത്തിനു ആവിയൊട്ടുകാരനെയും പാലക്കുന്നത്തുകാരനെയും നിയമിച്ചു. സ്ഥാനകാര്യം എട്ടുപിടിനെന്നു വഹിക്കേണ്ടിവന്നാൽ വഹിപ്പാൻ തക്ക സ്വരൂപവരുത്തി. അടങ്ങപ്പുറത്തു കല്ലിശേരിയെ വിസ്തരിച്ചു അദ്ദേഹം നടത്തിയ വിവാഹം വിവാഹം തന്നെ എന്നു സമ്മതിച്ചു. കോട്ടയത്തുകാരനെ വിസ്തരിപ്പാൻ രജിസ്ത്രർസമൻ പുറപ്പെട്ടിരിക്കുന്നു. കററം പുനർവിവാഹവിഷയം പത്രങ്ങളിൽ പരസ്യമാക്കിയതു. വൈദികയോഗം തരംപോലെ കൂടേണമെന്നു ഉറപ്പുവരുത്തി യോഗം തീർന്നു. നിരണത്തുകാർക്കു പാപമോചനമെന്നും ഓർമ്മയെന്നും നേരിട്ടതക്കം വൃശ്ചികത്തിൽ വൈദികയോഗം കൂടുന്നസമയം നിവൃത്തിക്കുമെന്നു പറഞ്ഞതു മറന്നുപോയി. വൈദികങ്ങൾ മറവിയിലും ലൌകികങ്ങൾ ഉജ്ജ്വലിതത്തിലുമെന്നു വരുന്നതു പതിവുള്ളതു തന്നെ.

എന്നു കേൾവിക്കാരൻ കൂടപ്രപ്പു.



ഒരു പിൻതാങ്ങൽ.

ഇക്കഴിഞ്ഞ ൧൧-ാം ലക്കം പത്രികയിൽ, എം. പി. എം. എന്നൊരു ലേഖകൻ സുറിയാനി വേദപുസ്തകം മലയാളത്തിൽ പരിഭാഷപ്പെടുത്തി അച്ചടിപ്പിക്കേണ്ട ആവശ്യകതയെയും അതിനുള്ള നിവൃത്തിമാർഗ്ഗങ്ങളെയുംപററി കുറഞ്ഞൊന്നു പ്രസ്താവിച്ചിരുന്നതു ഞാനുംകണ്ടു. ഈ ലേഖകന്റെ "അപേക്ഷ" സർവ്വത്ര ആദരണീയവും അംഗീകാരയോഗ്യവുമെന്നു പറവാൻ സംശയമില്ല. വേദത്തെപ്പററി യാതൊരറിവുമല്ലാത്ത മൂഢന്മാരെന്നു [illegible]ന്മാർ ഹസിക്കപ്പെടുവാൻതക്ക അവസ്ഥയിലിരിക്കുന്ന റൊമ്മാക്കാർപോലും സത്യവേദപുസ്തകം മലയാ[illegible]ഷപ്പെടുത്തുവാനും അച്ചടിപ്പിക്കാനും ശ്രമിച്ചു വരുന്നതു

മ്പോൾ ഒരുവിധം മദ്ധ്യാവസ്ഥയിലെങ്കിലും ഇരിക്കുന്ന നാം ഇതിൽ തീരെ മൌനവ്രതം അനുഷ്ഠിക്കുന്നതു അശേഷം യുക്തമായിട്ടുള്ളതല്ല. ഇംഗ്ലീഷുകാർ അച്ചടിപ്പിക്കുന്ന വേദപുസ്തകം റൊമ്മാക്കാർക്കു വായിച്ചുകൂടാത്തതുകൊണ്ടു അവർക്കു വെദപുസ്തകപ്രസിദ്ധീകരണം ആവശ്യമാണു, നമുക്കു അങ്ങനെ ഒരു നിർബ്ബന്ധമൊന്നുമില്ലാത്തതുകൊണ്ടു കുറെ താമസിച്ചതുകൊണ്ടും അഥവാ അച്ചടിപ്പിച്ചില്ലെങ്കിൽ തന്നെയും വൈഷമ്യമെന്താണുള്ളതു എന്നൊരഭിപ്രായം ചിലർക്കൊക്കെ ഉണ്ടായെക്കാം ഈ അഭിപ്രായം കെവലം തൃണപ്രായമാണെന്നുള്ളതിൽ രണ്ടുപക്ഷമുണ്ടായിരിക്കയില്ല. ഇംഗ്ലീഷുകാരുടെ വേദപുസ്തകവായനയാൽ നമ്മുടെ സ്വന്ത സഹോദരന്മാരിൽ അനേകർ മനഃപൂർവ്വമായിട്ടല്ലെങ്കിലും മാതൃവിശ്വാസത്തെ നിഷേധിപ്പാനും സമുദായത്തിൽ ഇടച്ചിലുകൾ തടങ്ങരുപാറയുമായി പരിണമിപ്പാനും സംഗതിയായതിനെയും ബൈബിൾ സൊസയിററികാർ മനഃപൂർവ്വമായി വേദത്തിൽ വരുത്തിക്കൂട്ടിയിരിക്കുന്ന ചില തെറ്റുകളെയുംകുറിച്ചു പത്രികയിൽ അപ്പഴപ്പോൾ പ്രസിദ്ധീകരിച്ചിട്ടുള്ള പ്രസംഗങ്ങൾ വായിച്ചിട്ടുള്ളവർക്കു മെല്പറഞ്ഞ അഭിപ്രായലെശമെ ഉണ്ടായിരിക്കയില്ല. ആയതിനാൽ നമ്മുടെ സമുദായത്തിനു നൂതനമായി പല പരിഷ്കാരങ്ങളും ഉളവായിട്ടുള്ള ഈ ൨൦ാം നൂററാണ്ടിൽ തന്നെ ആത്മൊദ്ദേശ്യകമായ ഈ നല്ല പ്രവൃത്തിയും ആരംഭിക്കണമെന്നും അവസാനിപ്പിക്കണമെന്നും ഒരപേക്ഷ ഇനിയും ഉള്ളതിനെ മറച്ചുവയ്ക്കാതെ ഈ അവസരത്തിൽ പ്രസ്താവിച്ചുകൊള്ളുന്നതാകുന്നു.

ഇതുകൂടാതെ, മത്തായിയുടെ സുവിശേഷം (ഏതുകണക്കിലായാലും വേണ്ടില്ല) പതിനായിരമൊ അതിലധികമൊ കോപ്പികൾ അച്ചടിച്ചു അയ്യായിരമൊ അതിലധികമൊ തല്ക്കാലം പ്രസിദ്ധപ്പെടുത്തുകയും ശിഷ്ടം സൂക്ഷിക്കയും ഈ പ്രകാരം പുസ്തകം മുഴുവനും ഈ ഒരെകണക്കിൽ തന്നെ പലഭാഗങ്ങളായി അച്ചടിച്ചു മുൻപ്രസിദ്ധപ്പെടുത്തിയടത്തോളം കോപ്പികൾ അതാതു സമയം പ്രസിദ്ധപ്പെടുത്തി ശേഷിക്കുന്ന ക്രാസുകൾ ഒന്നിച്ചു ചേർത്തു ബയന്റുചെയ്തു പുസ്തകമാക്കി മുതൽ മാത്രം കിട്ടത്തക്കവിധത്തിൽ വിക്രയം ചെയ്യുന്നതായിരുന്നാൽ "യാക്കൊബായ സിറിയൻ ബൈബിൾ സോസയിററി"ക്കാർക്കു വലിയ പ്രയാസവും വായനക്കാർക്കു വലിയ നഷ്ടവും കൂടാതെ ഉദ്ദേശ്യ നിവൃത്തി വരുത്താവുന്നതുമാണെന്നു മാത്രം പറഞ്ഞുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

എന്നു മതഭക്തൻ

---

## സെബസ്ത്യിയിലെ നാല്പതു സഹദേന്മാർ.

സഹദെന്മാരുടെ ചരിത്രം വായിക്കുന്നതു മിശിഹായിൽ ഉള്ള വിശ്വാസസ്ഥിരതയ്ക്കു വളരെ ആനുകൂല്യം ചെയ്യുന്നതാണെന്നു പറവാൻ സംശയമില്ല. അവർ മരണഭോഗാളും ഈ ലോകത്തിൽ അനുഭവിക്കാവുന്ന കഷ്ടതകളെ ഒക്കെയും സഹിച്ചതു ആരിൽ ഉള്ള വിശ്വാസത്തെപ്രതിയൊ ആ ക്രിസ്തുൻ പരലോകത്തിൽ സമാധാനവും സൌഭാഗ്യവും കൊടുക്കുമെന്നുള്ള വിശ്വാസത്തിന്റെ പൂർണ്ണതകൊണ്ടത്രെ അവർ ഇതൊക്കെയും സഹിച്ചതു.

തലവാചകത്തിൽ പറയുന്ന രക്തസാക്ഷികൾ വിശ്വാസത്തെ പ്രതി സെബസ്റ്റി എന്നു പറയുന്ന സ്ഥലത്തുവെച്ചു കഷ്ടതയും ശീതവും അനുഭവിച്ചു മരിച്ചവർ ആകുന്നു. സെബസ്റ്റി അർമ്മേനിയായിൽ ഒരു പ്രധാന പട്ടണമായിരുന്നു. മഹാനായ കുസ്തന്തീനോസു രാജാവു ക്രിസ്ത്യാനിമതം കൈക്കൊണ്ട ഉടനെ ക്രിസ്ത്യാനികൾക്കു സമാധാനമുണ്ടായിട്ടായിരുന്നു ഇവർ സാക്ഷികളായി മരിച്ചതു. സാധാരണയായി ആണ്ടിൽ മിക്കവാറും കാലങ്ങളിൽ ആ പ്രദേശങ്ങൾ അത്യന്തം ശീതമായിരിക്കും. വർഷകാലത്തിലോ പറയേണ്ടാ. അറാറാത്തുമല ഉയർന്ന എന്നും ഹിമത്താൽ മൂടപ്പെട്ടതായി അതിന്റെ അടുത്തു നില്ക്കുന്നു. കൊക്കെസസ പർവ്വതത്തിൽനിന്നുള്ള ശീതക്കാറ്റു സ്വാഭാവികമായ ശീതത്തെ കുറെക്കൂടെ വർദ്ധിപ്പിക്കുന്നു. നിഫാതീസ എന്ന പേരോടു പർവ്വതം ഹിമംകൊണ്ടു മൂടിയിരിക്കുന്നതു കണ്ടാൽ തൈരം കൊണ്ടു നിറഞ്ഞിരിക്കുന്നു എന്നു തോന്നിപ്പോകും. ആ ദേശത്തെ ജനങ്ങൾ ശീതശമനത്തിനായി ആട്ടിൻതോൽ കൊണ്ടുള്ള ഉടുപ്പു സർവ്വാംഗം ധരിച്ചു ഭൂമിക്കടിയിൽ ഗുഹകളിൽ പാർക്കും. ഇങ്ങനെയിരിക്കുന്ന ഒരു സന്ദർഭത്തിൽ റോമാസാമ്രാജ്യത്തിൽ നാല്പതു ലഗ്യോനുകൾ സെബസ്റ്റി എന്ന സ്ഥലത്തു പാളയമടിച്ചിട്ടുണ്ടായിരുന്നു. പാളയത്തിൽ കാവൽ മാറുന്നതിനു രാത്രിയിലെ മൂന്നാം യാമത്തിൽ കാഹളനാദം ചെയ്യുമ്പോൾ മുൻതിണക്കാരൻ നിന്നനില്പിൽ മരച്ചു നിശ്ചേഷ്ടനായി കാണപ്പെടുക ഒന്നിലധികം പ്രാവശ്യം ഉണ്ടായിരുന്നു.

ആ കാലത്തു കിഴക്കേ ദേശത്തു ഭരിച്ചിരുന്നതു ലിസിനിയൂസ ആയിരുന്നു. പടിഞ്ഞാറു കുസ്തന്തീനോസു രാജാവു ക്രിസ്ത്യാനിമതം കൈക്കൊൾകയും സ്ലീബാ ജയം പ്രാപിക്കയും വിഗ്രഹാലയങ്ങൾ അടയ്ക്കപ്പെടുകയും വിഗ്രഹങ്ങൾ നശിപ്പാറാകയും തുടങ്ങുകയും ചെയ്തു എങ്കിലും കിഴക്കേ ഭരണകർത്താവായ ലിസിനിയൂസ ക്രിസ്ത്യാനികളുടെ ശത്രുവായിരുന്നു. സത്യത്തെ നിർമ്മൂലമാക്കുവാൻ കുറെ ശ്രമംകൂടെ ചെയ്യണമെന്ന അവൻ നിശ്ചയിച്ചു. സെബസ്റ്റിയിൽ പാളയമടിച്ചിരുന്നതിൽ ഒരു ലെഗ്യോനിൽ ൪൦ ക്രിസ്ത്യാനികൾ ഉൾപ്പെട്ടിരുന്നു. രാജാധിരാജന്റെ പടയാളികളായി ജീവിപ്പാൻ ഇവർ ഒരുക്കപ്പെട്ടിരുന്നതിനാൽ ശേഷം പടയാളികളോടുകൂടെ ഇവർ വിഗ്രഹാരാധനയ്ക്കു സമ്മതിച്ചിരുന്നില്ല. ഇവർ പടനായകന്റെ മുമ്പാകെ വിസ്തരിക്കപ്പെട്ടു. വിഗ്രഹാരാധന ചെയ്യുവാൻ സൈന്യാധിപൻ ഇവരോടു നിർബന്ധിച്ചിട്ടും അനുസരിക്കായ്കയാൽ ആദ്യം വടികൊണ്ടും പിന്നീടു ഇരുമ്പുകമ്പികൾകൊണ്ടും ഇവർ അടിക്കപ്പെടുകയും ദേഹത്തിൽ മുറിവേല്പിക്കപ്പെടുകയും ചെയ്തു. ശരീരത്തെ കൊല്ലുവാൻമാത്രം കഴിയുന്നവരെ ഭയപ്പെടരുതെന്നുള്ള വാക്യത്തെ ഇവർ പ്രധാനമായി ആശ്രയിച്ചു. സൈന്യാധിപൻ അതിക്രൂരനായി കൊണ്ടു ഇവരെ എങ്ങിനെയും സമ്മതിപ്പിക്കയോ കൊല്ലുകയോ ചെയ്വാൻ ഉറച്ചു. ഈ സ്ഥലത്തിന്റെ സമീപം ചുറ്റും ഉയർന്ന മതിൽക്കെട്ടുള്ള ഒരു വലിയ കുളവും അതിനടുത്തു ഒരു വിഗ്രഹാലയവും ഉണ്ടായിരുന്നു. അത്യന്തശീതകാലമായിരുന്നതിനാൽ കുളത്തിലെ വെള്ളം അടിവരെ ഉറച്ചു കട്ടയായിരുന്നു.

പട്ടാളത്തെ നാലണിയായി നിറുത്തി ഈ ൪൦ ഭക്തന്മാരെയും വരുത്തി സൈന്യാധിപൻ ഇപ്രകാരം കല്പിച്ചു. "സൈന്യത്തിലെ തങ്ങളുടെ അനുസരണക്കേടു മൂലം കുറെ ശിക്ഷ ഏററു നില്ക്കുന്ന ഈ ദുഷ്ടന്മാർ റോമാക്കൊടിയെ അപമാനിക്കയും കേസറിന്റെ ആജ്ഞയെ ധിക്കരിക്കയും പണ്ടത്തെ ദേവന്മാർ ദേവകൾ അല്ലെന്നു പറഞ്ഞു ദൂഷണം സംസാരിക്കയും ചെയ്തിരിക്കുന്നു. ഇവരെയും ഇവരുടെ ദുരുപദേശങ്ങളെയും ഭൂമിയിൽ നിന്നു മായിക്കണമെന്നു ലിസിനിയൂസ ചക്രവർത്തി സത്യം ചെയ്തിരിക്കുന്നു". ഇത്രയും പറഞ്ഞിട്ടു അവൻ രക്തസാക്ഷികളുടെ നേരെ തിരിഞ്ഞുംകൊണ്ടു "തന്നെത്താൻ ഹീനതപ്പെടുത്തുന്നവരെ പടയാളികൾ എന്നു ഇനിക്കു വിളിച്ചുകൂടാത്തതിനാൽ പട്ടണവാസികളെ നിങ്ങളുടെ വിധി കേൾപ്പിൻ. അതാ ഒരു കുളവും അടുത്തുതന്നെ ഒരു ആലയവും നിങ്ങൾ കാണുന്നു. നിങ്ങൾ വസ്ത്രം ഉരിഞ്ഞു ഈ രാത്രി മുഴുവൻ കുളത്തിലെ ഉറച്ച വെള്ളത്തിന്മേൽ നില്ക്കണം. രോമഉടുപ്പു ധരിച്ചു നിന്നാൽ തന്നെ മരിക്കുന്നതു നിശ്ചയമാണ. അപ്പോൾ നിങ്ങളുടെ സ്ഥിതി മരണമാണെന്നു പറയേണ്ടാല്ലോ. എന്നാൽ നിങ്ങൾക്കു ഒരു പിടുത്തൽ വച്ചുതരാം. അതാ ആ ആലയത്തിൽ തീയുണ്ടായിരിക്കും. കുളത്തിൽനിന്നു കയറി ആ ദേവനെ വന്ദിച്ചു ആ തീയുടെ മുമ്പാകെ നിങ്ങൾ ചെല്ലുന്നപക്ഷം അവനെ ഭവനത്തിൽ പ്രവേശിപ്പിച്ചു ചൂടുപിടിപ്പിച്ചു ആശ്വസിപ്പിക്കയും വസ്ത്രവും ഭക്ഷണവും പിന്നെയും കൊടുക്കപ്പെടുകയും അടുത്ത നാൾ ഉദ്യോഗത്തിൽ കയററം നൽകപ്പെടുകയും ചെയ്യും" എന്നിപ്രകാരം അവൻ പ്രസ്താവിച്ചു.

നാല്പതു വിശ്വാസികളിൽ ഒരുവനും ഉദ്യോഗത്തിൽ ശതാധിപനുമായിരുന്ന ലുസിയുസ പെസെന്നിയൂസ തന്റെ കൂട്ടരേയും തന്നെ സഖിമാരേയും ഇപ്രകാ

രം മറുപടിപറഞ്ഞു. "ഏററവും ബഹുമാനപ്പെട്ട പ്രതിനിധീ, ഈ ഒരുകാൎയ്യത്തിൽമാത്രം ഞങ്ങൾ കൈസറിന്റെ കല്പനയെ അനുസരിക്കയില്ല. മനുഷ്യരേക്കാൾ ദൈവത്തെ അനുസരിക്കുന്നതു ന്യായമാകുന്നു. മററുള്ള എല്ലാകാൎയ്യങ്ങളിലും കൈസറിനുവേണ്ടി ഞങ്ങൾ വിശ്വാസവും ധൈൎയ്യവും ഉള്ളവരാണെന്നു നീ കണ്ടിട്ടുണ്ടല്ലോ. ഞങ്ങളുടെ ന്യായപ്രമാണത്തിൽ ദൈവത്തെഭയപ്പെടുക രാജാവിനെ ബഹുമാനിക്ക എന്നു എഴുതിയിരിക്കുന്നു. ഞങ്ങൾ രാജാവിനുവേണ്ടി എത്രപോരാട്ടം ചെയ്തിരിക്കുന്നു. ഞാൻ ഒരുമുടിയും എന്റെ സഹോദരന്മാരിൽ ഒരുത്തൻ ഒരുവളയും വേറൊരുവൻ ഒരു കിരീടവും ഞങ്ങളുടെ ധീരതയ്ക്കുവേണ്ടി സമ്മാനംവാങ്ങിച്ചിട്ടുള്ളവരാണല്ലോ. എന്നാൽ ഈകാൎയ്യത്തിൽ നിന്റെ ഇഷ്ടംപോലെ ചെയ്ക. ഈഒരു സംഗതിയിൽമാത്രം ഞങ്ങൾ അനുസരിക്കയില്ല. മററു ഏതിൽ എങ്കിലും ഞങ്ങളെ പരീക്ഷിക്ക. അപ്പോൾ ദൈവത്തെ സേവിക്കുന്നതുപോലെ നിങ്ങളേയും സേവിക്കാം. ഞങ്ങളെ കളത്തിൽ ഇടപ്പെടണമെന്നാണ നിന്റെ ഇഷ്ടമെങ്കിൽ ഞങ്ങൾ യുദ്ധക്കളത്തിൽ പേൎഷ്യക്കാരോടു ഏതുപ്രകാരം പോരാടിയോ അതുപോലെ വിറേത്താടും കൽജലത്തോടും ഞങ്ങളുടെ ഹൃദയത്തെ കാണിച്ചുകൊടുക്കും".

സൈന്യാധിപൻ ഇതുകൊണ്ടു തൃപ്തിപ്പെടാതെ പട്ടാളത്തിലെ അവിശ്വാസിയായ സെംപ്രോനിയൂസ എന്ന ശതാധിപനെ വിളിച്ചു ഈസഹോദരന്മാരെശിക്ഷിക്കേണ്ട ചുമതല ഏല്പിച്ചു. ഈനാല്പതുപേരേയും കളത്തിൽ നിറുത്തുകയും തെററിപ്പോകാതിരിപ്പാൻ വിഗ്രഹാലയത്തിൽ ആ ശതാധിപനും തന്റെ സൈന്യവും കാത്തുനില്ക്കയും തന്റെകല്പന വാക്കിനൊപ്പമായി നടത്തുകയും ചെയ്യണമെന്നു സൈന്യാധിപൻ ഉത്തരവുകൊടുത്തു. ഇവരിൽ ആരെങ്കിലും ആലയത്തിൽ അഭയം പ്രാപിച്ചു ദേവനെ വന്ദിക്കുന്നതായാൽ മേല്പറഞ്ഞതുപോലെ പിട്ടതൽ കൊടുക്കുവാനും അനുവദിച്ചു.

സകല ഭവനങ്ങളിലും കട്ടിലുകൾക്കും കിടക്കകൾക്കും അടുത്തു തീച്ചൂളയിട്ടു രോമംകൊണ്ടു ദേഹംമൂടി ശീതത്തെ അകററുന്ന ആ കഠിനരാത്രിമുഴുവൻ ഈ നിൎദ്ദോഷികളായ ഭക്തർ ഉറച്ചവെള്ളത്തിന്മീതെ നിൎത്തപ്പെട്ടു. കളത്തിനുനേരെ വിഗ്രഹാലയത്തിന്റെ വാതിൽ തുറന്നിട്ടു അവരെ ആകൎഷിപ്പാൻ വേണ്ടി തീക്കുണ്ഡം എരിഞ്ഞുകൊണ്ടിരുന്നതു ഇവൎക്കു കാണാമായിരുന്നു. പരിശുദ്ധരക്തസാക്ഷികൾ പ്രാൎത്ഥനതുടങ്ങി. പ്രാൎത്ഥനയുടെമദ്ധ്യേ ചിലർ മരച്ചുവീണു- ചിലർ സഹോദരന്മാരെ ആശ്വസിപ്പിച്ചുകൊണ്ടിരുന്നു-

ധൈൎയ്യശാലിയായ ചെസെറിന്തസ തന്റെ സഹോദരന്മാരോടു "ഒരിക്കലും കെടാത്ത അഗ്നിയെക്കാൾ ഈശീതം എത്രനല്ലതെ" എന്നു പറഞ്ഞു ആശ്വസിപ്പിച്ചപ്പോൾ കൂട്ടത്തിലേക്കും ചെറുപ്പക്കാരനായിരുന്ന മെലിത്തോൻ ഉത്തരമായി "നാം സ്വൎഗ്ഗീയ സൈന്യാധിപന്റെ പടയാളികൾ ആകുന്നു- അവൻ വസിക്കുന്നിടത്തു അശേഷം ശീതമില്ല, തന്റെ സാന്നിദ്ധ്യമാകുന്ന സൂൎയ്യപ്രകാശം അവിടെ ജ്വലിക്കുന്നു" എന്നു ഉത്തരം പറഞ്ഞു- "നാം ഒരു ലോകശത്രുവിനോടു യുദ്ധംചെയ്യുമ്പോൾ നമ്മിൽ ഒരുത്തൻ മടിയനും ദ്രോഹിയുമായിത്തീൎന്നാൽ നാം അവനെ എന്തുമാത്രം നിന്ദിക്കുന്നു- എന്നാൽ ഇപ്പോൾ നാം പോരാടുന്നതു ജഡത്തോടും രക്തത്തോടുമല്ല, അക്കൃപ്രസന്മാരോടും അന്ധകാരപ്രഭുവിനോടും ആകുന്നു" എന്നു വേറൊരുവൻ പ്രസ്താവിച്ചു-

ഇപ്രകാരം തമ്മിൽതമ്മിൽ ആശ്വസിപ്പിച്ചശേഷം, രണ്ടുപ്രാവശ്യം മോശയെ ൪൦ നാൾ വീതം മലമേൽ താമസിപ്പിക്കയും ഒരുഭക്ഷണംകൊണ്ടു ഏലിയായെ ൪൦ നാൾ ശക്തിപ്പെടുത്തുകയും നിനവെയ്ക്കു അനുതപിപ്പാൻ ൪൦ ദിവസത്തെ ഇടകൊടുക്കയും തന്റെ അപ്പൊസ്തോലന്മാരിൽ ഒന്നാമത്തെ സാക്ഷിയായി ൪൦ വയസ്സുള്ള ഒരുവനെ തിരഞ്ഞെടുക്കയും ഇങ്ങനെപലപ്രകാരത്തിൽ ൪൦ എന്നഎണ്ണത്തെ ശുദ്ധീകരിച്ച ആ കൎത്താവിനെ ഇവർ ഐകകണ്ഠ്യേന നോക്കി, "കൎത്താവെ ഈ നാല്പതു പോരാളികൾ പോൎക്കളത്തിൽ പ്രവേശിച്ചിരിക്കുന്നതിനാൽ ഈ നാല്പതു പേരും ജയശാലികളായി കിരീടംപ്രാപിക്കുമാറാകേണമെ" എന്നു പ്രാൎത്ഥിച്ചു-

ഇതിനിടയിൽ കാവല്ക്കാരായ പട്ടാളവും അവരുടെ ശതാധിപൻ സെംപ്രോനിയൂസും അടുത്ത വിഗ്രഹാലയത്തിൽ കാവൽ നില്ക്കയായിരുന്നു- ശതാധിപൻ പട്ടാളത്തിനു നിഷ്ഠൂരയായ ഉത്തരവു കൊടുത്തുംവച്ചു അടുത്തമുറിയിൽ തീക്കുണ്ഡത്തോടു ചേൎന്നു കിടന്നുറങ്ങി- ആ ഉറക്കത്തിൽ അവൻ ഒരുസ്വപ്നം കണ്ടു- സ്വപ്നത്തിന്റെ താല്പൎയ്യം എന്തെന്നാൽ- അവൻ രക്തസാക്ഷികളുടെ മുമ്പാകെ നിന്നു അവരുടെ പോരാട്ടം കാണുകയായിരുന്നു- അവൻ അവരിൽ നോക്കുമ്പോൾ ഒരു ദൈവദൂതൻ സ്വൎഗ്ഗകിരീടങ്ങൾ ഓരോരുത്തനോരോന്നായി കൊണ്ടുവന്നു ൩൯ പേരെ ധരിപ്പിച്ചു- ൪൦-ാമനെ

ധരിപ്പിച്ചില്ല. ഉടനെ സെംപ്രൊനിയൂസ ഉണൎന്നു ഇതിന്റെ താല്പൎയ്യം എന്തായിരിക്കുമെന്നു ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ പട്ടാളക്കാരുടെ മുറിയിൽ ഒരു ലഹളകേട്ടു. കാവല്ക്കാരിൽ ഒരുവൻ ഓടിവന്നു നാല്പതുപേരിൽ ഒരുവനായ കിൻസിലിയൂസ് ഇതാ ദേവനെ ആരാധിക്കുന്നു എന്നു പറഞ്ഞു. സെംപ്രൊനിയൂസ ഞെട്ടിനോക്കിയപ്പൊൾ ആ നീചൻ വിശ്വാസം ഉപേക്ഷിച്ചു ദേവനെ വന്ദിച്ചു തീകാഞ്ഞു വീഞ്ഞുകുടിക്കുന്നതിനെ കണ്ടു. അവനെ സൂക്ഷിച്ചുകൊള്ളുവാൻ ആജ്ഞാപിച്ചുംവെച്ചു സെംപ്രൊനിയൂസ തന്റെ രോമപ്പുതപ്പു ഉടുത്തു സൎവ്വാംഗം മൂടിക്കൊണ്ടു കുളത്തിലെ ശേഷം രക്തസാക്ഷിക്കാരുടെ സ്ഥിതി നോക്കുവാൻ പുറപ്പെട്ടു.

"ഞാനൊ ഈ നാല്പതു പോരാളികൾ പോൎക്കളത്തിൽ പ്രവേശിച്ചിരിക്കുന്നതിനാൽ ഈ നാല്പതുപേരും ജയശാലികളായി കിരീടം പ്രാപിക്കുമാറാകേണമെ" എന്നു സഹോദരന്മാരിൽ തലവനായിരുന്ന പെസെന്തിയൂസ പ്രാൎത്ഥിച്ചതും സെംപ്രൊനിയൂസ വന്നതും ഒരുസമയത്തായിരുന്നു. സെംപ്രൊനിയൂസ ഉത്തരമായി "ഇല്ല, അതിന്നു നിങ്ങളുടെ ദൈവത്തിന്നു ശക്തിയില്ല, എന്തെന്നാൽ നിങ്ങളിൽ ഒരുവനായ കിൻസിലിയൂസ ഇതാ ദേവനെ വന്ദിക്കുന്നു" എന്നു മറുപടി പറഞ്ഞു. അപ്പോൾ രക്തസാക്ഷിക്കാരൻ ഉത്തരമായിട്ടു പറഞ്ഞതെന്തെന്നാൽ "സൎവ്വശക്തനായവനു മനുഷ്യരാൽ അറിഞ്ഞുകൂടാത്ത ഉദ്ദേശ്യങ്ങളെ പ്രവൃത്തിപ്പാനുണ്ടു. അതിനാൽ നാല്പതു ജയശാലികൾ തന്നെ ഉണ്ടാകട്ടെ എന്നു പ്രാൎത്ഥിപ്പാൻ ഞാൻ മടിക്കുന്നില്ല."

പ്രാൎത്ഥനയുടെ അതിശയകരമായ ശക്തിയും ക്രിസ്തുവിൻ സഹദായുടെ മദ്ധ്യസ്ഥതയുടെ അതിശയകരമായ ഫലവും അപ്പോൾ പ്രത്യക്ഷപ്പെട്ടു. ഇവരെ ആക്ഷേപിക്കുവാൻ ചെന്ന സെംപ്രൊനിയൂസ ശതാധിപനിൽ പശ്ചാത്താപമാറ്റവും വിചാരവും ഉണ്ടായി. ആ രാത്രിയിലെ അത്യന്തശീതം നമുക്കു നല്ലകാലത്തെ ഉഷ്ണംപോലെ അവനു തോന്നി. "കിൻസിലിയൂസ നഷ്ടപ്പെടുത്തിയ കിരീടം ഞാൻ എടുക്കും" എന്നു ആ ശതാധിപൻ പറഞ്ഞു [illegible] ഇവൻ ഒരു സത്യക്രിസ്ത്യാനിയെ ഏറ്റുപറഞ്ഞു. ആ ലഹളകേട്ടു സൈന്യാധിപൻ ഉണൎന്നുവന്നു ഇവനെയും സഹദേന്മാരുടെ ശിക്ഷയിൽ ഉൾപ്പെടുത്തി. ഇവനും മുൻ പേരോടുകൂടി കുളത്തിൽനിന്നു ക്രിസ്തുവിനെ ഏറ്റുപറഞ്ഞു. പെസെന്തിയൂസും മെലിത്തോനും അപ്പോൾ മരിച്ചിട്ടില്ലായിരുന്നു. അവർ ഈ പുതിയ സഹോദരനെ ആലിംഗനം ചെയ്തു. അവനും ജീവന്റെ കിരീടത്തെ പ്രാപിച്ചു. ഇപ്രകാരം സഹദായുടെ മദ്ധ്യസ്ഥത പ്രബലപ്പെട്ടു. നാല്പതു പോരാളികൾ പോൎക്കളത്തിൽ പ്രവേശിച്ചു. നാല്പതു പേർ ജയശാലികളായി കിരീടം പ്രാപിച്ചു.

---

## അംഗ്ലിയാ സഭയും റൊമ്മാ സഭയും

ഇംഗ്ലാണ്ടിൽ ക്രിസ്ത്യാനിമാൎഗ്ഗം ആദ്യം പ്രസംഗിച്ചതും ഇംഗ്ലിഷ ജാതിയെ ക്രിസ്ത്യാനിമതത്തിൽ ആദ്യം ചെൎത്തതും റോമ്മായിൽ മഹാനായ ഗ്രെഗൊരി പാപ്പായാൽ അയക്കപ്പെട്ട ആഗസ്തിനൊസ എന്ന വൈദികമിഷ്യനരിയാൽ ആയിരുന്നു. അന്നുമുതൽ ഏകദേശം ൩൦൦ വൎഷംമുമ്പുവരെ ഇംഗ്ലാണ്ടു മുഴുവൻ റൊമ്മാ സഭയ്ക്കു കീഴ്പെട്ടു മതവിഷയത്തിൽ പാപ്പായാൽ ഭരിക്കപ്പെട്ടുവന്നു. ൮-ാം ഹെൻറി എന്ന രാജാവിന്റെ കാലത്തു അദ്ദേഹം തന്റെ ഭാൎയ്യയെ ഉപെക്ഷിച്ചു തനിക്കു പ്രെമയായിരുന്ന വെറൊരു സ്ത്രീയെ വിവാഹംചെയ്യുന്നതിനു റൊമ്മായിലെ അനുവാദം അപേക്ഷിച്ചതിനു സമ്മതം പ്രാപിക്കാഞ്ഞതിനാൽ ൟ രാജാവു റൊമ്മാസഭയോടു മത്സരിച്ചു. എങ്കിലും ഇവൻ മുമ്പെതന്നെ ലൂതർ മുതലായ നവികരണക്കാരുടെ വിരോധിയായിരുന്നതിനാൽ അവരുടെ ഉപദേശങ്ങളെ സ്വീകരിച്ചില്ല. ഇംഗ്ലാണ്ടു സഭ തദ്ദേശസഭയാണെന്നും പരദേശികൾക്കു അധികാരമില്ലെന്നും ആണ അദ്ദെഹം തീരുമാനിച്ചതു.

അടുത്ത രാജാവായിരുന്ന ആറാം എഡ്വാർഡിന്റെ കാലത്തു ബാലനായിരുന്ന രാജാവിന്റെ രക്ഷകർത്താക്കന്മാരുടെ പ്രേരണയിന്മേൽ അംഗ്ലിയാ മതത്തെ ഒരു പ്രത്യേകസഭയായി സ്ഥാപിക്കുവാനും അതിലേക്കു പ്രത്യേക നിയമങ്ങളെയും പള്ളിക്രമങ്ങളെയും ഏർപ്പെടുത്തുവാനും ആരംഭിച്ചു.

ഈ രാജാവ യൗവനത്തിൽ തന്നെ മരിച്ചുപോയതിനോടുകൂടെ പിന്തുടർച്ചാവകാശം പ്രാപിച്ച മറിയം എന്ന രാജ്ഞി ഒരു സാക്ഷാൽ റൊമ്മാക്കാരിയായിരുന്നതിനാൽ പരിഷ്ക്കാരേച്ഛുക്കളായ വൈദികന്മാരെ പീഡിപ്പിക്കയും കൊല്ലിക്കയും റൊമ്മാസഭ പുനഃസ്ഥാപനം ചെയ്യാൻ ശ്രമിക്കയും ചെയ്തു. എങ്കിലും ഇവളുടെ ഭരണം ദീർഘകാലം നില്ക്കാതെ അവസാനിക്കയും പിന്തുടർച്ചയായി രാജാസനം പ്രാപിച്ച എലിശബെത്തു രാജ്ഞി സാക്ഷാൽ ഒരു പ്രൊത്തസ്റ്റാന്റു മതവിശ്വാസിനിയായി തീരുകയും ചെയ്തതിനാൽ വാള്ള മറിച്ചുപോയി. റൊമ്മാ സഭക്കാർക്കു ഉപദ്രവവും അംഗ്ലിയാ സഭസ്ഥാപനക്കു ഊർജ്ജിതവും അനുഭവമായി വന്നതിനോടുകൂടെ അംഗ്ലിയാമതം ഇംഗ്ലണ്ടിലെ രാജമതമായി തീൎന്നു. റോമ്മാസഭ അവിടവിടെ വല്ലവരുടെയും ഹൃദയത്തിൽ പതിഞ്ഞിരുന്നിരിക്കാമെന്നല്ലാതെ പൊതുവിൽ ഇംഗ്ലണ്ടു മുഴുവനിലും പ്രൊത്തസ്റ്റാന്റു മതം വ്യാപിച്ചിരുന്നു.

എങ്കിലും റൊമ്മാ ഉപദേശം ഉമിത്തീപോലെ നീറിക്കൊണ്ടിരുന്നതിനാൽ ക്രമേണ ഇംഗ്ലണ്ടിൽ വർദ്ധിപ്പാൻ തുടങ്ങി. പ്രൊത്തസ്റ്റാന്റു മതത്തിൽ പല പിരിച്ചിലുകളും ഭിന്നതകളും ഉത്ഭവിച്ചു, കാലാന്തരത്തിൽ ഇപ്പോൾ വിറെറയിക്കർ പഞ്ചാംഗത്തിൽ കാണുന്നതുപോലെ മുന്നൂറോളം ശാഖകൾ മുളച്ചുവന്നു. റോമ്മാ ഉപദേശമൊ പിരിച്ചിലും ഭിന്നതകളും കൂടാതെ പ്രായേണ വൎദ്ധിച്ചുവന്നു എങ്കിലും സർക്കാർ ഉദ്യോഗങ്ങൾ റൊമ്മാമതവിശ്വാസിക്കു കൊടുക്കപ്പെടുകയില്ലെന്നു ഒരു പ്രത്യേകനിയമം ഉണ്ടായിരുന്നതിനാൽ ആ സഭയുടെ വൎദ്ധനവു വളരെകാലത്തേക്കു തടസ്സപ്പെട്ടിരുന്നു. എന്നാലും ലൗകിക പരിഷ്ക്കാരങ്ങൾ മേല്ക്കുമേൽ ഉയൎന്നു വരുന്ന സ്ഥിതിക്കു ഒരു മതസംബന്ധമായ ഉദ്യോഗ തടസ്സം നീതീകരിക്കപ്പെടുവാൻ തക്കതല്ലെന്നു കണ്ടു ഭേദപ്പെടുത്തുകയാൽ അന്നേവരെ മങ്ങിക്കത്തിയിരുന്ന റോമ്മാ വിളക്കു പ്രകാശിക്കുവാൻ തുടങ്ങി.

അതോടുകൂടി അംഗ്ലിയാ സഭയിലെ അസ്ഥിരതയും അടിസ്ഥാനത്തിന്റെ ബലക്കുറവും അപ്പൊസ്തോല സംബന്ധം ഇല്ലായ്കയും അതിലെ അനേകം വിശ്വാസികളെ ഇളക്കുന്നവയായി തീൎന്നു. മുന്നൂറോളം മതഭേദങ്ങൾ ഉള്ളവയെ വിട്ടുകളയാമെന്നിരുന്നാലും ഒരേ ഉപദേശത്തിലും ഒരേ ശ്രേഷ്ഠവൈദീക മേലദ്ധ്യക്ഷതയിൻ കീഴും ഒരേ പള്ളിക്രമത്തിലും അനുസരണയായിരിക്കുന്ന അംഗ്ലിയാസഭയിൽ തന്നെ ശാഖകൾ പലതും ഉത്ഭവിച്ചു തുടങ്ങി. ദൃഷ്ടാന്തമായി ഹൈചൎച്ചു, ലൊ ചൎച്ചു, ബ്രോഡ ചൎച്ചു എന്നവകളെക്കുറിച്ചു ചിന്തിച്ചാൽ മതി. ഇവയെല്ലാം ഒരു കാന്തർപുരി ആർച്ചുബിഷൊപ്പിന്റെ ശ്രേഷ്ഠാധികാരത്തിൻ കീഴാ

ണു. എല്ലാവരെയും ഭരിക്കുന്ന കാനൊൻ (വേദപുസ്തകത്തിന്റെ കാൎയ്യം പറയണ്ടാ) ഒന്നാകുന്നു. എല്ലാവരും ഉപയൊഗിക്കുന്ന പട്ടക്രമപുസ്തകങ്ങൾ ഒന്നു തന്നെ. എന്നാലും സാരാംശത്തിൽ പരസ്പരം വിപരീതാഭിപ്രായങ്ങളെ ഇവർ വിശ്വസിച്ചുവരുന്നു.

ഹൈ ചൎച്ച എന്നു പറയുന്നവരുടെ ഉപദെശപ്രകാരം കൎത്താവിന്റെ അത്താഴത്തിൽ അപ്പവും വീഞ്ഞും സാക്ഷാൽ ശരീരരക്തങ്ങളായി വസ്തുഭേദം വരുന്നുണ്ടെന്നു തീൎച്ചയായി പറയുന്നില്ലെങ്കിലും അതിൽ കൎത്താവിന്റെ സാന്നിദ്ധ്യം ഉണ്ടെന്നും കെവലം ഓൎമ്മക്കു മാത്രമല്ല പാപമൊചനത്തിനായി ഉപയോഗിക്കണമെന്നും വിശ്വാസമുണ്ടു. അതു കൂടാതെ മെഴുകുതിരി, കുന്തുരുക്കം, വെള്ളംകലൎത്തൽ, കിഴക്കോട്ടു ദൎശനമായ പ്രാൎത്ഥന, കുമ്പസാരം, പാപമൊചനം, മുതലായി അനെക കൎമ്മാചാരങ്ങളും ഉപദേശങ്ങളും ഇവർ അനുഷ്ഠിച്ചു വരുന്നുണ്ടു.

ലോ ചൎച്ച എന്നു പറയുന്നവർ ഈ നാട്ടിലെ അംഗ്ലിയാ മിഷ്യനറിമാരുടെ ഉപദേശ പ്രകാരം സകല കൎമ്മാചാരങ്ങളെയും ഉപേക്ഷിച്ചു കേവലം വിശ്വാസത്തെമാത്രം ഉറപ്പിക്കുന്ന കൂട്ടർ ആകുന്നു. ബ്രോഡ ചൎച്ച എന്നു പറയുന്ന കൂട്ടർ രണ്ടിനും മദ്ധ്യെ ഒരു തരക്കാർ അത്രെ ഹൈ ചൎച്ചുകാർ ദിവസേന തങ്ങളുടെ നടപടികളെ പ്രാചീന നടപടികളോടു അനുരൂപപ്പെടുത്തി വരുന്നതിനാൽ ഇവർ ക്രമേണ റൊമ്മാസഭയൊടു യൊജിച്ചേക്കാമെന്നു പലക്കും അഭിപ്രായം ഉണ്ടു. ബിഷൊപ്പന്മാരിലും പട്ടക്കാരിലും പ്രധാനന്മാർ ഹൈ ചൎച്ച കക്ഷിയിൽ ഉൾപ്പെട്ടവരാണ. റൊമ്മാ ഉപദേശം ഇംഗ്ലാണ്ടിൽ പത്തുമൂന്നൂറു വൎഷം മുമ്പു നിൎമ്മൂലമായശേഷം അവിടവിടെ മങ്ങിമങ്ങി കിടന്നിരുന്നതു കാലക്രമെണ പ്രകാശിച്ചു ഇപ്പൊൾ ഒരുവിധം ശക്തിപ്രാപിച്ചുവരുന്നു. പല ഇംഗ്ലീഷ പത്രങ്ങളിലും കണ്ടുവരുന്ന റിപ്പൊൎട്ടുകൾ വിശ്വാസ യോഗ്യമായിരുന്നാൽ പൌരസ്ത്യ സഭകൾ റഷ്യയിലെ യൌനായ സഭയൊടു ഐക്യതപ്പെടുവാൻ ശ്രമം ചെയ്തു വരുന്നതുപോലെ പാശ്ചാത്യ സഭകൾ റോമ്മായൊടു സാഹിത്യപ്പെടുവാൻതക്ക ഒരു ഇളക്കം ധാരാളം ഉണ്ടെന്നു വിചാരിക്കപ്പെടാം.

ഇംഗ്ലാണ്ടിൽ അംഗ്ലിയാ സഭയുടെ റിപ്പൊൎട്ടുകളെ പരിശോധിക്കുന്നതായാൽ ൧൮൫൧-ൽ ഇംഗ്ലാണ്ടിലെ കുടിയാന്മാരിൽ ൧൦൦൦-ത്തിൽ ൦൧൫-ം അംഗ്ലിയാമതക്കാർ ആയിരുന്നു. ൧൮൯൭-ലെ കണക്കും പ്രകാരം ൧൦൦൦-ൽ നൂറ്റു മാത്രമെ അംഗ്ലിയാക്കാരായിട്ടുള്ളു.

സാലിസബറിയിലെ അംഗ്ലിയാ ബിഷൊപ്പിനു സമൎപ്പണം ചെയ്തു പ്രൊഫസർ നൈററ എന്ന പാദ്രിയാൽ പ്രസിദ്ധപ്പെടുത്തിയ ഒരു പുസ്തകത്തിൽ "യൂറോപ്പിൽ സന്മാൎഗ്ഗം നിലനില്ക്കുന്നതും ഉയൎന്നുവരുന്നതും റൊമ്മാ സഭയുടെ കുമ്പസാരം കൊണ്ടാകുന്നു എന്നും കുമ്പസാരത്തെക്കുറിച്ചു ദ്വേഷമുള്ളവർ പറയുന്ന പ്രസ്താവന തുലൊം തെററാണെന്നും" പറയുന്നു. അമെരിക്കായിൽ സാൻഫ്രാൻസിസ്ക്കോയിൽ പ്രസിദ്ധപ്പെടുത്തുന്ന മൊനിട്ടർ എന്ന പത്രത്തിൽ അംഗ്ലിയാ സഭയെക്കുറിച്ചു ഇപ്രകാരം പറയുന്നു "റോമ്മാസഭയിലെക്കു മനസ്സുതിരിവു

കലശലായിരിക്കുന്ന ഇംഗ്ലാണ്ടിൽതന്നെ ശരാശരിക്കു മാസത്തിൽ ആയിരംപേർ മനസ്സു തിരിഞ്ഞു റോമ്മായൊടു ചേരുന്നു; വേറൊരു ഇംഗ്ലീഷ പത്രത്തിൽ വായിച്ചു കണ്ട താഴെപറയുന്ന സംഗതിയിൽ എത്രത്തോളം വാസ്തവമുണ്ടെന്നു സംശയിക്കുന്നു. വാസ്തവമായിരുന്നാൽ ഇംഗ്ലീഷ സഭയുടെ ശാശ്വതത്തെക്കുറിച്ചു വളരെ സംശയിക്കേണ്ടിയിരിക്കുന്നു. "അംഗ്ലിയാ മതത്തിൽ രഹസ്യസംഘങ്ങൾ പലതും നടക്കുന്നുണ്ടു. അവർ സഭയെ റോമ്മായിലെക്കു തള്ളിക്കൊണ്ടിരിക്കുന്നു. രഹസ്യ സംഘങ്ങളിൽ ഒന്നിലെ അംഗങ്ങളിൽ മൂന്നുപേർ റോമ്മായിലെയും, ഗ്രീക്കിലെയും, അർമ്മേനിയായിലെയും ബിഷോപ്പന്മാരിൽനിന്നു ബിഷോപ്പുസ്ഥാനം രഹസ്യത്തിൽ പ്രാപിച്ചവരാണ. അവർ വളരെ അംഗ്ലിയാ പാദ്രിമാരുടെ അംഗ്ലിയാപട്ടത്തെ റദ്ദാക്കി പുനരായി രഹസ്യത്തിൽ കൊടുത്തിട്ടുണ്ടു. ഇവർ പാപ്പായെ തലയായി വിചാരിക്കയും ചെയ്യുന്നു".

ഇംഗ്ലാണ്ടിൽ അംഗ്ലിയാമതത്തിനുള്ളിൽ ഉള്ള ഇളക്കം ഇപ്രകാരമിരിക്കെ റോമ്മാസഭയുടെ ശ്രമവും ഒട്ടും കുറവല്ല. പാപ്പായുടെ ബുള്ളാകൾ, ഇംഗ്ലാണ്ടിന്റെ മനസ്സുതിരിവിനുവേണ്ടി പ്രയത്നിക്കുന്ന അനേക സമാജങ്ങൾ, സംഘങ്ങൾ, പ്രാർത്ഥനയോഗങ്ങൾ. മുതലായി പലവക ഏർപ്പാടുകൾ ഊർജ്ജിതമായി നടത്തിവരുന്നതിലും ഫലമില്ലായ്കയില്ല. അംഗ്ലിയാമതത്തിൽതന്നെ മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന, കുമ്പസാരം പാപമോചനം മുതലായ ഉപദേശങ്ങളുടെ ആവശ്യകതയെ പൂർണ്ണമായി വിശ്വസിക്കയും ആചരിക്കയും ചെയ്യുന്ന ബിഷോപ്പന്മാരുടെയും പട്ടക്കാരുടെയും സംഖ്യയും ആവക ഉപദേശങ്ങളെ പ്രതിവാദിക്കുന്ന പുസ്തകങ്ങളും വർദ്ധിച്ചു വർദ്ധിച്ചു വരുന്നു. ഇതിനു എല്ലാററിനും പുറമെ അംഗ്ലിയാസഭയിലെ കൈവെപ്പിന്റെ സാധുത്വം റോമ്മാസഭ നിഷേധിച്ചിരിക്കുന്നതും തങ്ങൾ സാക്ഷാൽ പട്ടക്കാരും മെല്പട്ടക്കാരും തന്നെയൊ എന്നു പല വൈദികന്മാർക്കുകൂടെ സംശയമില്ലയൊ എന്നു തോന്നുമാറു കൈവെപ്പിന്റെ സാധുത്വത്തിന്മേൽ ഇളക്കം തട്ടിയിരിക്കുന്നതും വിശേഷാൽ കാരണങ്ങളാകുന്നു. കർമ്മാചാര ഭക്തന്മാരായ ഹൈചർച്ച കക്ഷിക്കാർ ഒരുവക ക്രൂശന്മാർ എന്നപോലെ മദ്ധ്യെ നില്ക്കുന്നു. ആകപ്പാടെ നോക്കിയാൽ ഇംഗ്ലാണ്ടിൽ റോമ്മാസഭ ഉയർച്ചയിലും അംഗ്ലിയാമതം താഴ്ചയിലും ഇരിക്കുന്നു എന്നാണ പലരുടെയും അഭിപ്രായം. ഈ സ്ഥിതിക്കു ക്രമേണ റോമ്മാസഭ ഇംഗ്ലാണ്ടിൽ വർദ്ധിച്ചിട്ടു ശ്രേഷ്ഠന്മാർ റോമ്മാക്കാരായി തീരുമ്പോൾ നമ്മുടെ നാട്ടിലെ അംഗ്ലിയാക്കാരും ഇപ്പോൾ കൈപ്പായി വിചാരിച്ചു വരുന്ന റോമ്മാ ഉപദേശങ്ങളെ ശമ്പളത്തിനുവേണ്ടി ബഹുമാനിക്കയും തങ്ങളുടെ മാതാവിനെ ഉപേക്ഷിച്ചു പരിഷ്കാരം നോക്കി അംഗ്ലിയായിൽ ചേർന്നിരിക്കുന്ന സുറിയാനിക്കാർ എന്നു പറയുന്ന കൂട്ടർ കുത്തഴിഞ്ഞ പുസ്തകം പോലെ ഇനിയത്തെ ചാട്ടത്തിൽ റോമ്മാവലയിൽ അകപ്പെടുകയും ചെയ്കയില്ലയൊ എന്നു സംശയിക്കുന്നു.

## വിശ്വാസികളായ മരിച്ചവർ.

ഒക്സ്ഫൊർഡ മിഷ്യൻവകയായി മിഷ്യനറിസാഹിബന്മാരാൽ കല്ക്കത്തായിൽ നടത്തിവരുന്ന എപ്പിഫാനി എന്ന ഇംഗ്ലീഷപത്രത്തിന്റെ ജനുവരി ൧൯൦൯-യിലെ ലക്കത്തിൽ കന്ദംകളങ്ങാര നിന്നും പി. ജെ. ഇ. എന്നൊരാൾ എഴുതിയിരിക്കുന്ന ചോദ്യങ്ങളും അതിനു ആ പത്രാധിപരുടെ ഉത്തരങ്ങളും പ്രസിദ്ധപ്പെടുത്തി കാണുന്നു- ഈ മിഷ്യനറിമാരും വേദപുസ്തകം പഠിച്ച സാഹിബന്മാർതന്നെയാകകൊണ്ടു അവരുടെ അഭിപ്രായത്തിനു വല്ലവിലയും ഉണ്ടോ, അല്ല, ഈനാട്ടിലെ വേദപുസ്തകം പഠിച്ച മിഷ്യനറിമാരുടെ അഭിപ്രായത്തിനുമാത്രമെ വിലയുള്ളോ എന്നു വായനക്കാർ ആലോചിപ്പാൻ വേണ്ടി ചോദ്യങ്ങളും ഉത്തരങ്ങളും താഴെ ചേർക്കുന്നു.

൧- ചോ- വിശ്വാസികളായ മരിച്ചവരുടെ സ്ഥിതി എന്തു.

ഉ- വിശ്വാസികളായ മരിച്ചവർ, അതായതു യേശു ക്രിസ്തുവിൽ സത്യവിശ്വാസത്തോടുകൂടി മരിച്ചവർ തന്നോടുകൂടെ പറുദീസായിൽ ആകുന്നു- (ലൂക്കൊ- ൨൩- ൪൩) അവർ ക്രിസ്തുവിൽ ഉറങ്ങുന്നു- (൧തെസ- ൪- ൧൪) ഉയിപ്പും ന്യായവിധിയും നോക്കിപ്പാർക്കുന്നു- ശുദ്ധിമാന്മാരുടെയും രക്തസാക്ഷികളുടെയും ആത്മാക്കൾ ദൈവത്തോടു പ്രാർത്ഥിച്ചുംകൊണ്ടു തന്റെരാജ്യത്തെ പൂർത്തികരിക്കുവാൻ അപേക്ഷിക്കുന്നു- അവർ വെള്ളവസ്ത്രം ധരിച്ചു ആശ്വസിക്കുന്നു- (വെളി- ൭- ൧൦) അവർ ദൈവത്തെയും ക്രിസ്തുവിനെയും വന്ദിക്കുന്നു- (൬-൯-൧൦) ഈരേഖകളിൽ കാണിച്ചിരിക്കുന്ന അവസ്ഥ ആശ്വാസവും സമാധാനവും സന്തോഷവും ആഗ്രഹവും കാത്തിരിപ്പും പ്രാർത്ഥനയും സമ്മിശ്രപ്പെട്ട ഒരു സ്ഥിതിയാകുന്നു-

൨- ചോ- അവർ നമുക്കവേണ്ടി വല്ലവേലയും ചെയ്യുന്നുണ്ടോ-

ഉ- ശരീരഭാരത്തിൽനിന്നു വിടുതൽ പ്രാപിച്ചു സന്തോഷത്തിലും സൌഖ്യത്തിലും ഇരിക്കുന്ന ഇവർ ജഡത്തിൽ ഇരുന്ന കാലത്തെക്കാൾ അധികം നമുക്കവേണ്ടി വേല ചെയ്വാൻ കഴിയുന്നവരാകുന്നുള്ളതിനെ നമുക്ക സംശയിപ്പാൻ പാടില്ല- സ്വർഗ്ഗത്തിലെ അവരുടെ നിർമ്മലപ്രാർത്ഥനകൾ ഭൂമിയിലെ അവരുടെ അപൂർണ്ണപ്രാർത്ഥനകളെക്കാൾ അധികം ഫലം ചെയ്യുന്നവയാണ- വെളിപാടുപുസ്തകം മുഴുവനിലും സ്വർഗ്ഗസേനകളായ ദൂതന്മാരും മനുഷ്യരും ദൈവത്തിന്റെ വലിയ ജയത്തിൽ അംശികളും സഹായികളും ആണെന്നു കാണിക്കുന്നു- എല്ലാവർക്കും ഒരു ഉദ്ദേശവും ഒരു ജോലിയും മാത്രമെ ഉള്ളു- ഭൂമിയിൽ പാപികളായ സ്ത്രീപുരുഷന്മാരുടെ പ്രാർത്ഥനകൾക്ക നാം പരിചയത്താൽ അറിയുന്നതുപോലെ നല്ലഫലമുണ്ടെങ്കിൽ (എബ്രാ-൧൨-൨൩-പ്രകാരം) പൂർണ്ണതപ്രാപിച്ച നീതിമാന്മാരുടെ ആത്മാക്കളുടെ പ്രാർത്ഥനകൾക്കും വേലകൾക്കു എന്തുമാത്രം ഫലമുണ്ടാകണം-

൩- ചോ- ലോകത്തിൽ എന്തു നടക്കുന്നു എന്നു അവർ അറിയുന്നുവൊ-

ഉ- നിശ്ചയമായിട്ടു ഉവ്വ- വെളിപാട്ടും പ്രകാരം സ്വർഗ്ഗസെനകൾ ദൈവ രാജ്യത്തിൽ നടക്കുന്ന എല്ലാററിലും അറിവൊടു കൂടി താല്പര്യം ചെയ്യുന്നു- ദൈവദൂതന്മാരും ശുദ്ധമുള്ള ആത്മാക്കളും ദൈവ ഊഴിയക്കാരാകുന്നു. ലൊകത്തിന്മെൽ താൻ ചെയ്യുന്ന വിധികളെ നിലവിളിയൊടും ആപ്ലൊട്ടും കൂടി അവർ സൂക്ഷിക്കുന്നു- പൂർണ്ണത പ്രാപിച്ച ആത്മാക്കൾക്കു അപൂർണ്ണ ആത്മാക്കളെക്കാൾ ഏററം അധികം അറിവും അഗാധ ദർശനവും ഉണ്ടു- മോശയുടെയും ഏലിയായുടെയും ആത്മാക്കൾ കഷ്ടാനുഭവത്തെക്കുറിച്ചു ക്രിസ്തുവിനൊടു സംഭാഷണം ചെയ്തു- അതുപോലെ താൻ സഞ്ചരിക്കുന്ന എല്ലായിടത്തും തന്നൊടുകൂടെ പിന്തുടരുന്ന ഏലിയായെക്കാൾ വലിയ ആത്മാക്കൾക്കു താൻ ചെയ്യുന്നതും ചെയ്വാനിരിക്കുന്നതുമായ സകലത്തെയും താൻ വെളിപ്പെടുത്തുന്നു- ഈകാലത്തെ മനൊശാസ്ത്രം കൊണ്ടു ദൂരെ നടക്കുന്ന സംഗതികളെ കാണുകയും അറികയും ചെയ്വാനുള്ള ശക്തി മനസ്സിനുണ്ടെന്നു കാണുന്നുവല്ലൊ- ചിലയാളുകൾക്കു ഇപ്രകാരമുള്ള അസാധാരണശക്തിയുണ്ടെന്നുള്ളതിനു സംശയമില്ല- ലൊകത്തിൽ അപൂർണ്ണസ്ഥിതിയിൽ ഇരിക്കുന്ന മനുഷ്യാത്മാക്കൾക്കു ഈവിധം ശക്തിയുണ്ടെങ്കിൽ പൂർണ്ണതപ്രാപിച്ച ആത്മാവിന്റെ അറിവിനും പ്രവൃത്തിക്കും അതിരു വയ്ക്കുവാൻ പ്രയാസമാകുന്നു-

൪- ചൊ- നമുക്കു അവരൊടു പ്രാർത്ഥിക്കാമൊ- പ്രാർത്ഥിച്ചാൽ അതു പാപമാകുമൊ-

ഉ- നിശ്ചയമായി വിശ്വാസികളായ മരിച്ചവർക്കു വെണ്ടി നമുക്കു പ്രാർത്ഥിക്കാം- അങ്ങനെ പ്രാർത്ഥിക്കാതിരിക്കുന്നതു പാപമാണെന്നു നാം വിചാരിക്കണം. ഒരു ആത്മാവു ശരീരത്തിൽ നിന്നു വിട്ടുപൊയി എന്നുള്ള കാരണത്താൽ മാത്രം അവനുവെണ്ടിയുള്ള പ്രാർത്ഥന നിറുത്തണമെന്നു ഒരിടത്തും കല്പിച്ചിട്ടില്ല- ആത്മമരണമല്ലാതെ വെറൊരുമരണം ക്രിസ്ത്യാനികൾ അംഗീകരിക്കുന്നില്ല- എല്ലാ ക്രിസ്തീയ ആത്മാക്കളും ദൈവത്തിൽ ജീവനുള്ളവയും ക്രിസ്തുവിൽ യൊജിച്ചവയുമാണ- എല്ലാവരുടേയും പ്രാർത്ഥന എല്ലാവർക്കും ഫലപ്പെടുന്നു. ജഡത്തിൽ ആയാലും ജഡത്തിൽ നിന്നു വിട്ടായാലും ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയുടെ എല്ലാ അംഗങ്ങളും തമ്മിൽ പരസ്പരം സംസർഗ്ഗമുണ്ടു- മരിച്ചവർക്കുവെണ്ടി പ്രാർത്ഥിക്കുന്നതു മനുഷ്യജാതിയുടെ സ്വഭാവീകമായും പൊതുവായും ഇരിക്കുന്ന തത്വങ്ങളിൽ ഒന്നാകുന്നു. ഇതു നമ്മുടെ കർത്താവിന്റെ കാലത്തു ഭക്തിയുള്ള യഹൂദന്മാരുടെ സാധാരണമര്യാദയായിരുന്നു- മറെറല്ലാ സ്വഭാവിക തത്വങ്ങളെപ്പൊലെ ഇതും താൻ മൌനാനുവാദത്തിൽ സമ്മതിച്ചിരിക്കയാണ- ശുദ്ധ പൌലൊസ മരിച്ചു പൊയ ഒനെസിപ്പൊറസിന്റെ ആത്മാവിനുവെണ്ടി സ്പഷ്ടമായി പ്രാർത്ഥിക്കുന്നു- (൨ തിമൊ- ൧- ൧൮) അതുപൊലെ വിശ്വാസികളായ എല്ലാ മരിച്ചവർക്കും വെണ്ടി നാമു പ്രാർത്ഥിക്കാം- അപൂർണ്ണക്രിസ്ത്യാനികൾ എല്ലാം വെളിപാടിൽ കാണിച്ചിരിക്കുന്ന സന്തൊഷ മഹത്വങ്ങളിലെക്കു തൽക്ഷണം പ്രവെശിക്കുന്നു എന്നു പറഞ്ഞിട്ടില്ല- മിക്ക ആളുകളും ആ മഹത്വത്തിൽ എത്തുന്നതിനു മുമ്പു വളരെ വളർച്ചയും ശുദ്ധീകരണവും പ്രാപിക്കുവാൻ ആവശ്യമുണ്ടു-

ഏറ്റവും ഉന്നതന്മാർതന്നെയും നീതിമാന്മാരുടെ ഉയിർപ്പിൽതങ്ങൾക്കു കിട്ടുവാനിരിക്കുന്ന മഹത്വത്തിലെക്കു ഇതെവരെ എത്തിയിട്ടില്ല-

൫- ചൊ- ശിശുക്കളുടെ ജ്ഞാനസ്നാനം പൂർണ്ണതയുള്ളതൊ അല്ലാത്തതൊ-

ഉ- ശിശുക്കളുടെ ജ്ഞാനസ്നാനം വീണ്ടുംജനനത്തിന്റെ പൂർണ്ണ വരം കൊടുക്കപ്പെടുമെന്നുള്ള അർത്ഥത്തിൽ പൂർണ്ണതയുള്ളതാകുന്നു. അതിനാൽ അവർ ക്രിസ്തുവിന്റെ അംഗങ്ങളും ദൈവ മക്കളും സ്വർഗ്ഗരാജ്യത്തിന്റെ അവകാശികളുമായി തീരുകയും മരിക്കുന്ന പക്ഷം സംശയം കൂടാതെ രക്ഷപെടുകയും ചെയ്യുന്നു. രണ്ടാമതു ജ്ഞാനസ്നാനം കൊടുത്താൽ മുമ്പിൽകിട്ടാത്തതായി ഒന്നും കിട്ടുവാനില്ല. ജ്ഞാനസ്നാനം എപ്പോൾ കൊടുത്താലും അതിനാൽ നൽകപ്പെട്ട കൃപയെ നാം എത്രത്തോളം വിശ്വസ്തന്മാരായിരിക്കുന്നുവൊ അത്രത്തോളം അതു നമ്മെ രക്ഷിക്കുന്നു.

൬- ചൊ- ലെൻറ (വലിയനോമ്പ) എന്നു വച്ചാൽ എന്തു- ലെൻറിനു ആവശ്യമുണ്ടൊ-

ഉ- ലെൻറ എന്നതു ഉയർപ്പു പെരുനാളിനു മുമ്പുള്ള നാല്പതു ദിവസത്തിന്റെ പേർ ആണ. ക്രിസ്തു വനത്തിൽ താമസിച്ചതിന്റെ ഓർമ്മക്കാണ ഇതു ആചരിക്കപ്പെടുന്നതു. ദുഃഖവെള്ളിയാഴ്ച ഉൾപ്പെട്ട അവസാനയാഴ്ച തന്റെ കഷ്ടാനുഭവത്തിനും മരണത്തിനുംവെണ്ടിയുള്ളതാണ്. ലെൻറ ഉയർപ്പിന്റെ സന്തൊഷമഹാപെരുനാൾക്കായിട്ടുള്ള ഒരുക്കത്തിലെക്കു ഉപവാസത്തിനും സ്വയപരിശൊധനയും ബന്ധനത്തിനും വേണ്ടിയുള്ള അനുതാപകാലമായി ആചരിക്കപ്പെടുന്നു- ക്രിസ്ത്യാനിമതത്തിന്റെ ഏറ്റവുംപുരാതന കാലംമുതൽ ആചരിച്ചുവരുന്നതും അപ്പൊസ്തൊലരാൽതന്നെ ചട്ടപ്പെടുത്തിയതെന്നു പറവാൻ തക്ക അവകാശമുള്ളതുമായ ഈ ആചാരം തന്നിഷ്ടമായി ഉണ്ടാക്കണമെന്നു ആഗ്രഹിക്കാതെ ക്രിസ്തുവിൻ സഭക്കു അനുസരിച്ചിരിക്കണമെന്നു ആഗ്രഹമുള്ള യാതൊരു ക്രിസ്ത്യാനിയാലും ഉപെക്ഷിക്കപ്പെടാവുന്നതല്ല-

---

എന്റെ നിരണം സർക്കീട്ടു-

(ഒരു യാക്കൊബ്യൻ)

ഇവിടെ പുതിയ പെൺപള്ളിക്കൂടം ഏർപ്പെടുത്തി നടത്തിവരുന്നതു വളരെ അഭിനന്ദനീയമായിരിക്കുന്നു- ഈ സ്കൂളിനു ഗ്രാൻറിനായി അപെക്ഷിച്ചിട്ടുള്ളതനുസരിച്ചു താമസിയാതെ ഗവർമ്മെൻറു സഹായം ഉണ്ടാകുന്നതാണെന്നു വിശ്വസിക്കുന്നു-

⁂ ⁂ ⁂

നിരണം സെൻറു തോമ്മാസു മിഡിൽ സ്കൂൾ അവധിക്കു പൂട്ടിയിരിക്കയാണ- ഇതിനും ഗ്രാൻറിനു അപെക്ഷിച്ചിട്ടുള്ളതുകൊണ്ടു ആ സഹായം മൂലം കുറെക്കൂടെ ഭംഗിയായി നടക്കുമെന്നു വിചാരിപ്പാൻ ന്യായമുണ്ടു-

"സുവിശേഷപരിശീലനസംഘം" നാമാവശേഷമായി കിടക്കുന്നതു ഒരുവലിയ കഷ്ടംതന്നെ. സന്ന്യാസക്കൊമ്പ്യർ ഉത്സാഹിച്ചു ഇതുവീണ്ടും നടത്താൻതക്ക ഏർപ്പാടുകൾ ചെയ്യേണ്ടതാകുന്നു.

⁘ ⁘ ⁘

സ്ക്കൂളിനുതന്നെ ഒരു അഞ്ചൽപെട്ടി സ്ഥാപിച്ചിട്ടുള്ളതു ദിവസവും തുറക്കാതെ ഒരുദിവസം ഇടവിട്ടു തുറക്കുന്നതുകൊണ്ടു ജനങ്ങൾക്കു വളരെ അസൌകര്യം നേരിടുന്നതിനാൽ അഞ്ചൽ സൂപ്രണ്ടവർകൾ എല്ലാദിവസങ്ങളിലും പെട്ടി തുറക്കാൻ ഉത്തരവുകൊടുത്താൽ വളരെ ഉപകാരമായിരിക്കും.

⁘ ⁘ ⁘

ഇവിടുത്തെ പള്ളി റോട്ടിന്റെ സ്ഥിതി തീരെ തൃപ്തികരമായിരിക്കുന്നില്ല. ഏഴുവർഷംമുമ്പു തുടങ്ങിയിട്ടുള്ള ഈറോട്ടു ഇതുവരെ മുഴുവൻ തീർന്നിട്ടില്ലെന്നു പറഞ്ഞാൽ സാമാന്യക്കാർ വിശ്വസിക്കയില്ല. ശരിയായ ഒരു പാലം ഇല്ലായ്കയാലുള്ള കഷ്ടപ്പാടു സഹിക്കാൻ പാടില്ലാത്തതു തന്നെ.

⁘ ⁘ ⁘

പള്ളിയിലെ ധനു ൧൦-ാം൹-ത്തെ പെരുനാൾ ഭംഗിയായി ഒരു പുതിയ മാതൃകയിൽ ആഘോഷിക്കപ്പെട്ടിരിക്കുന്നു. പെരുനാൾ ദിവസവും തലേദിവസവും മാവേലിക്കരെനിന്നും ഇതിനായി ക്ഷണിക്കപ്പെട്ടുവന്ന ഉപദേശിമാരുടെയും ജോൺ ഉപദേശിയുടെയും ബ: മല്ലാനച്ചന്റെയും പ്രസംഗങ്ങൾ ഉണ്ടായിരുന്നു. ആളുകൾ ബാവാകക്ഷികളെ കൂടാതെ മെത്രാൻകക്ഷി. "രക്ഷിക്കപ്പെട്ടവർ" ഇങ്ങനെ പലഇനത്തിലുള്ളവരായി അനേകർ കൂടിയിരുന്നു. അടുത്തുള്ള മാവേലിക്കര, തിരുവല്ലാ, കല്ലൂപ്പാറ, ചെന്നിത്തല, തലവടി ഈ പ്രദേശങ്ങളിൽനിന്നും ജനങ്ങൾ എത്തി. പ്രസംഗങ്ങൾ എല്ലാം വളരെ സാരമേറിയവയും സന്ദർഭോചിതങ്ങളും ആയിരുന്നു. ഈ ഇടവകയിലെ കുറെയാളുകൾ രക്ഷണീയസൈന്യത്തിന്റെ ഉപദേശങ്ങൾ കേട്ടു ഇളകിയിരുന്നു. ജോൺ ഉപദേശിയുടെയും ബ: മല്ലാനച്ചന്റെയും പ്രസംഗങ്ങൾ അവർക്കു വളരെ ഫലത്തെ ചെയ്തിരിക്കണം. മല്ലാനച്ചന്റെ പ്രസംഗച്ചുരുക്കം എഴുതി ഇടവകപ്പത്രികയിൽ പ്രസിദ്ധപ്പെടുത്തിയാൽ വളരെ പ്രയോജനമായിരിക്കുന്നതാണ്. ഇങ്ങനെ ഒരു യുക്തിയുള്ള പ്രസംഗം ഞാൻ കേട്ടിട്ടില്ലെന്നുതന്നെ പറയാം.

---

# സൂചനകൾ

പള്ളിക്കൂടം തുറക്കൽ—മാർ ദീവന്നാസ്യോസ് സിമ്മനാരിയും മാർ ഗ്രിഗോറിയോസ് പള്ളിക്കൂടവും മകരം ൭-൹ തുറക്കപ്പെടും. പള്ളിക്കൂടങ്ങളിൽ ചേരുവാൻ ആവശ്യക്കാർ ഉടനെ വരേണ്ടതാണ

⁘ ⁘ ⁘

ഒരു വ്യവഹാരം — നവീകരണത്തിൽ പിശാരി ജനനാൾ കഴിഞ്ഞാൽ ൧൦-ാം ക്രു

൭൦ ൨ാം ക്രൂശാ വാഴ്ചക്കാരനെന്ന സംശയസ്ഥാനത്തു നില്ക്കുന്ന ചെറിയ ഓരത്തിൽ യാക്കോബ് ത്രിത്തനാർ അവർകൾ അടിപിടിയൽ സംഗതി പ്രമാണിച്ചു ഒരു കേസിൽ പ്രതിയായി കോട്ടയം രണ്ടാം ക്ലാസിൽ ൫ രൂപാ പിഴ ഒടുക്കിയിരിക്കുന്നതായി അറിയുന്നു. ബാവാകക്ഷിയിൽ സത്യവിശ്വാസമോ മൂഢതയുള്ളതുകൊണ്ടൊ രക്ഷയ്ക്കുള്ള തന്നിഷ്ടംമൂലം സത്യമാർഗ്ഗം തിരഞ്ഞു നവീകരണത്തിൽ ചേന്ന ഈ സത്യവാൻ കൃത്യം നടന്നസമയം താൻ അന്യസ്ഥലത്തായിരുന്നു എന്നു രണ്ടുമൂന്നു സാക്ഷികളെക്കൊണ്ടു മൊഴിപറയിച്ചതിൽ ഞങ്ങൾ ആശ്ചര്യപ്പെടുന്നു. സത്യം പറഞ്ഞിട്ടു ശിക്ഷ കിട്ടിയാൽ ശിക്ഷയുടെ അപമാനത്തിനു വളരെ കുറവുണ്ട്. വ്യാജം പറകയും ശിക്ഷ കിട്ടുകയും കൂടെ ചെയ്യുമ്പോൾ രണ്ടുലോകത്തിലും കുറ്റക്കാരനായി തീരുമല്ലൊ എന്നുള്ള ഓർമ്മ ഉണ്ടാകാഞ്ഞതിൽ ഞങ്ങൾ വ്യസനിക്കുന്നു.

⁂ ⁂ ⁂

ക്രിസ്തുമസ് — ഈയ്യാണ്ടത്തെ ക്രിസ്തുമസ്സും കീഴാണ്ടത്തെപ്പോലെ വളരെ ആഘോഷമായിട്ടാണ സ്ഥലത്തെ ആംഗ്ലിയക്കാർ ആചരിക്കപ്പെട്ടതു. പള്ളിയകം മുഴുവൻ ഒരു പുഷ്പവനസദൃശം അലങ്കരിക്കപ്പെട്ടിരുന്നു. പുറത്തും ആഘോഷങ്ങൾ ഒട്ടും കുറവില്ലായിരുന്നു. കൊടികൾതന്നെ അനവധിയുണ്ടായിരുന്നു. കൊടിമരവും ഇല്ലാതിരുന്നില്ല.

⁂ ⁂ ⁂

രക്ഷാസൈന്യക്കാർ — ഈ കൂട്ടർ ഇവരുടെ നായകനായ മൂസാബായി സഹിതം ഈയ്യിടെ ഇവിടെ എത്തി രണ്ടുമൂന്നു പ്രസംഗങ്ങൾ നടത്തിയശേഷം തിരിച്ചുപോയിരിക്കുന്നു. ഏതുവരക്കുംവന്നാൽ സുറിയാനിക്കാരുടെ ഇടയിൽ ചിലവാകുന്നതോർത്തു ഞങ്ങൾ വ്യസനിക്കയല്ലാതെ എന്തുചെയ്യാം.

⁂ ⁂ ⁂

നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു താമസിയാതെ മാവേലിക്കര നിന്നും ഇവിടെ എഴുന്നെള്ളുന്നതാണെന്നറിയുന്നു

⁂ ⁂ ⁂

കള്ളാചാരം — ഇംഗ്ലണ്ടിലെ ചില ആംഗ്ലിയപള്ളികളിൽ സഞ്ചരിച്ച ഒരു രോമ്മാക്കാരൻ ആ പള്ളികൾ റോമ്മാപള്ളികളാണെന്നു തോന്നിപ്പോയതായി എഴുതിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ക്രിസ്തുവിന്റെ കുരിശിൽ തൂങ്ങിയ രൂപത്തോടുകൂടിയ കുരിശു, മെഴുകുതിരികൾ, രൂപങ്ങൾ, ധൂപങ്ങൾ മുതലായവ ഒക്കയും കാണുന്നുണ്ടത്രെ. മെറിൽബോൺ എന്നസ്ഥലത്തുള്ള ഒരു ആംഗ്ലിയപള്ളിയിലെ വികാരി ത്രോണോസിൽ കുരിശുമുതലായവ വയ്ക്കയും ധൂപം ഉപയോഗിക്കയും കുരിശു, മെഴുകുതിരി മുതലായ സാമാനങ്ങളോടുകൂടി പ്രദക്ഷിണം ചെയ്കയും മറ്റും ചെയ്യു കാരണത്തിന്മേൽ യോഗക്കാരും വികാരിയും തമ്മിൽ വ്യവഹാരം നടന്നുവരുന്നതായി ഒരു പത്രത്തിൽ കാണുന്നു.

⁂ ⁂ ⁂

നസ്രാണിദീപിക താഴെ വരുന്ന പ്രകാരം പ്രസ്താവിച്ചിരിക്കുന്നു—

സുറിയാനിമലയാളകാരാദി — സുറിയാനിസമുദായത്തിൽപെട്ട വൈദികവിദ്യാർത്ഥികളുടെ പ്രത്യേക പ്രയോജനാർത്ഥം ഇങ്ങനെയൊരു അകാരാദി അച്ചടിപ്പിക്കപ്പെട്ടുകാണ്മാൻ പലരും ആശിച്ചുപാർത്തിരിക്കുന്നതു ഇന്നും ഇന്നലെയും മുതല്ക്കല്ല. എങ്കിലും ആ ആവശ്യത്തെ പൂർത്തീകരിപ്പാൻ ഇക്കാലംവരെ യാതൊരുത്തനും തുനിയുകയോ ശ്രമിക്കയോ ചെയ്തിട്ടില്ലെന്നുള്ളതു എത്രയോ പോരാത്തതും ലജ്ജാവഹവുമായ ഒരവസ്ഥയാണെന്നു പറയേണ്ടതില്ലല്ലൊ. എന്നാൽ ഈ പോരായ്മയെ ഒരുവിധം പരിഹരിപ്പാൻ തക്കവണ്ണം, ഇക്കാലത്തുള്ള ഉത്തമ പരിശ്രമശീലന്മാരുടെ ശേഖരത്തിൽ ഗണിക്കപ്പെടുവാൻ യോഗ്യനായ പാമ്പാക്കുട പുത്തൻപള്ളി വികാരി ദിവ്യശ്രീ പാലപ്പിള്ളിൽ അബ്രാഹംകത്തനാരവർകൾ ഒരു സുറിയാനിമലയാളകാരാദി ഈ അച്ചുക്കൂട്ടത്തിൽ അച്ചടിപ്പിപ്പാൻ ആരംഭിച്ചിട്ടു ചിലമാസങ്ങളായിരിക്കുന്നു. ഈ പുസ്തകം ഒന്നു രണ്ടു മാസത്തിനകത്തിൽ പ്രസിദ്ധീകരിപ്പാൻ തക്കവണ്ണം തയ്യാറായി വരുന്നു എന്നുകാണുന്നതിൽ ഏറ്റം സന്തോഷിക്കേണ്ടിയിരിക്കുന്നു. സുറിയാനിക്കാരായ വൈദിക വിദ്യാർത്ഥികൾക്കു പൊതുവിൽ ഉപകാരപ്രദമായി ഭവിക്കാവുന്ന ഈ നവീനപുസ്തകത്തെ സംബന്ധിച്ചുള്ള അധികവിവരങ്ങൾ സവിസ്തരം വഴിയെ പ്രസ്താവിക്കപ്പെടുന്നതാണ്.

തൻകാൎയ്യം

അല്ലയൊ സഖിമാരെ.

മലങ്കര ഇടവക പത്രികയായ ഇനിക്ക ഇന്നെദിവസം ആറുവയസ്സു തികഞ്ഞിരിക്കുന്നു എന്നുള്ള വാൎത്ത നിങ്ങളെ അറിയിച്ചുകൊള്ളുന്നു. എന്റെ ഏഴാമത്തെ ജന്മനക്ഷത്രം വന്നിരിക്കുന്നു. എല്ലാ കുഡുംബങ്ങളിലും പതിവുള്ളതുപോലെ ഈ കൊച്ചുകുഞ്ഞിന്റെ പിറന്നാൾ യഥായോഗ്യം ആഘോഷിച്ചാൽ കൊള്ളാമെന്നു മാതാപിതാക്കന്മാൎക്ക ആഗ്രഹം ഉണ്ടു. എന്റെ മാതാവായ സുറിയാനിസഭ പലവൎഷത്തോളം മച്ചിയായിരുന്നശേഷം ഉണ്ടായ ഏകകുമാരിയാകകൊണ്ടു മാതാപിതാക്കൾക്ക എന്റെമേൽ വളരെ വാത്സല്യം ഉണ്ടു. എന്നതിൽ പ്രത്യെകിച്ചു എന്റെ മാതാവിനെ മുമ്പിൽ വിവാഹം ചെയ്തിരുന്ന ഭൎത്താവു ഭാൎയ്യയെ സ്നേഹിക്കാതെ അന്യസ്ത്രീകളിൽ പ്രെമം പൂണ്ടിരുന്നതിനാൽ അവൾ അയാളുടെ ഉപദ്രവങ്ങൾക്ക പാത്രഭവിക്കയും ഒരു വിധവയെന്നപൊലെ ജീവിക്കയും ചെയ്യേണ്ടിവന്നു. എന്റെ പിതാവു അവളെ വിവാഹം ചെയ്തപ്പോൾ ഉണ്ടായ സന്തൊഷത്തിന്റെയും അനുരാഗത്തിന്റെയും ഫലമായി ഞാൻ ജനിച്ചിരിക്കുന്നതിനാൽ എന്റെ മുഖദൎശനം ഒന്നുകൊണ്ടുമാത്രം മാതാവിന്റെ മുൻശൊകങ്ങൾ എല്ലാം മറന്നുപൊകുവാൻ ഇടവന്നിരിക്കുന്നതിനാൽ എന്നെക്കുറിച്ചു അവൎക്കുള്ള വാത്സല്യം അനല്പമാകുന്നു. അതിനാൽ എന്റെ ജന്മനക്ഷത്രത്തിന്റെ സ്മാരകമായി ചുരുക്കത്തിലെങ്കിലും ഒരു സദ്യകൊടുത്താൽ കൊള്ളാമെന്നു അവൎക്ക താല്പൎയ്യം ഉണ്ടു.

ജര, നര, മുതലായ വാൎദ്ധക്യലക്ഷണങ്ങൾ തികഞ്ഞു പല്ലുപൊഴിഞ്ഞു കുഴിയിലെക്ക കാലും നീട്ടിയിരിക്കുന്ന മാതാവിനു ഈ വയസ്സുകാലത്തു എന്നെപ്രതി ഒരു ഉപദ്രവം ഉണ്ടാകുന്നതുകണ്ടു സഹിപ്പാൻ ഇനിക്ക ശക്തിയില്ലാത്തതിനാൽ പിറന്നാൾ ഘൊഷിക്കണമെന്നു ഇനിക്ക അശെഷം അപെക്ഷയില്ല. ഇതെവരെ കഴിഞ്ഞുകൂടിയതുപൊലെ ചുരുക്കത്തിൽ രണ്ടുനെരത്തെ ഭക്ഷണം ഉപായത്തിൽ കഴിച്ചു ജീവിച്ചാൽ മതിയെന്നെ ആഗ്രഹമൊള്ളു.

വാൎദ്ധക്യത്തിന്റെ പരകാഷ്ഠയിൽ ഇരിക്കുന്ന മാതാപിതാക്കന്മാർ എന്നെ പുലൎത്തണമെന്നു വന്നിരിക്കുന്നതു വലിയ സങ്കടമാണ. ഒരു കുഞ്ഞു ഉണ്ടായാൽമതി ഞങ്ങൾ വളൎത്തികൊള്ളാമെന്നു പറഞ്ഞു എന്റെ ഭാരംമുഴുവൻ ഏററ സഖിമാർ പത്തെഞ്ഞൂറിൽ കുറയാതെയുണ്ടു എന്നിട്ടും ഏറെഅനന്തിരവരുള്ള കാരണവൻ കഞ്ഞിഇറങ്ങിമരിക്കയില്ലന്നു ഒരു പഴഞ്ചൊല്ലുള്ളതുപൊലെയായിരിക്കുന്നു എന്റെ തല്ക്കാലസ്ഥിതി. ഇനിക്ക സൎവ്വസ്വവും തരാമെന്നു ഏറ്റിട്ടുള്ളവർ എന്നെ കാണുമ്പൊൾ പ്രദൎശിപ്പിക്കുന്ന സന്തൊഷചിഹ്നങ്ങൾ കണ്ടാൽ അവരിൽനിന്നു ഈവിധമായ പ്രതിഫലം ഉണ്ടാകുമെന്നു ആൎക്കും തൊന്നുകയില്ല. എന്തെന്നാൽ ഞാൻ മാസത്തിൽ ഒരിക്കൽ സഖിമാരുടെ വീടുകളിൽ ഏന്തിയും വലിഞ്ഞും എത്താറുണ്ടു. എന്നെ ദൂരെകാണുമ്പോൾ അവർ ഓടിവന്നു തൂക്കിയെടുത്തു താലൊലിക്കയും ചുംബിക്കയും ഇനിക്ക മെ

ഛിദ്രിലൊ ക്ഷീണമൊ ഉണ്ടൊ എന്നുവെണ്ടിയിരുന്നാൽ കണ്ണാടിവച്ചു നൊക്കിയിട്ടെങ്കിലും തിട്ടപ്പെടുത്തുകയും ചെയ്യാത്തവർ എന്റെ സഖിമാരിൽ ഇല്ലെന്നു പറയാം. ചുരുക്കിപ്പറഞ്ഞാൽ കുഞ്ഞിന്റെ കാലൊവളരുന്നതു കണ്ണ്യാവളരുന്നതെന്നു അത്യാശയൊടെ ആഗ്രഹിക്കുന്ന ഭാവം എല്ലാവരിലും കാണാറുണ്ട. ഈ ചിഹ്നങ്ങൾ കാണുമ്പൊൾ മാതാപിതാക്കന്മാരുടെ വൃദ്ധതയെക്കുറിച്ചു ഇനിക്കുള്ള ഭയം അശെഷം നീങ്ങിപ്പൊകുന്നു.

എന്നാലും എന്റെ ക്ഷണപരൊത്ഥങ്ങൾ തീരുന്ന സന്ദർഭങ്ങളിൽ മാതങ്ങൾ വല്ലത്തമ്മ സഖിമാരുടെ വീടുകളിലെക്കു ആശ്രയകാറുണ്ട്. അപ്പൊൾ അവരിൽ പലരും എന്നെക്കുറിച്ചു കെട്ടുകപൊലുമില്ലാത്ത ഭാവം നടിക്കുന്നതായി കൽക്കുന്നു. അയ്യൊ ഇങ്ങനെയായാൽ അകാലമരണം മരിപ്പാൻ ഇനിക്കു ഇടവരുമെല്ലൊ എന്നൊൎത്തു ഞാൻ വ്യസനിക്കുന്നു. നീതിമാനും ദീൎഘദൎശിയുമായിരുന്ന ദാവീദു പ്രായപൂൎത്തിക്കു മുമ്പെ മരിപ്പാൻ ഇടവരുത്തെ എന്നു പ്രാൎത്ഥിച്ചതു ഓൎക്കുമ്പൊൾ ബാലമരണം ഒരു ശാപംകൂടെയാണെന്നു കാണുന്നതിനാൽ എന്റെ ക്ലെശം ഒന്നിനൊന്നിനു വൎദ്ധിക്കുന്നതെ ഉള്ളു.

ഇത്രകാൎയ്യമായി ഇവളെ പൊററുവാൻ തക്ക ആവശ്യമെന്തെന്നൊ ഇവളെക്കൊണ്ടുള്ള പ്രയൊജനം എന്തെന്നൊ സംശയിച്ചിട്ടു ഒരു ഭാവം നിങ്ങൾ നടിക്കുന്നതായിരിക്കുമൊ ഇനിക്കറിഞ്ഞുകൂടാ. ഒരുവയസ്സുമാത്രമുള്ള ബാലയിൽനിന്നു ഒട്ടുവളരെ ആദായം എടുക്കാമെന്നു വിചാരിക്കുന്നതുതന്നെ നീതിയല്ലല്ലൊ. കുഞ്ഞുങ്ങൾ ഭവനത്തിൽ ഒരു അലങ്കാരമായിരിക്കുന്നതുപൊലെ എന്നെ ചുരുങ്ങിയപക്ഷം ഒരു വലിയ ഭവനത്തിന്റെ ഒരു അലങ്കാരമായിട്ടു മാത്രം വിചാരിച്ചാലും സമാധാനപ്പെടാമെല്ലൊ. ദുൎബൊധികളായ മക്കളുടെമെലും മാതാപിതാക്കൾക്കു പ്രെമം ഉണ്ടല്ലൊ. ദാവീദു അബ്ശാലൊമിനെക്കുറിച്ചു എങ്ങനെ വിചാരിച്ചുഎന്നു നിങ്ങൾ കെട്ടിട്ടില്ലയൊ. എന്നെക്കൊണ്ടു നിങ്ങൾക്കു വിചാരക്കുന്നടത്തൊളം ഉപകാരമില്ലെങ്കിലും ഞാൻ അബ്ശാലൊമിനെപ്പൊലെ മാതാപിതാക്കൾക്കു ഉപദ്രവിയല്ലാത്തതു ഓൎത്താലും എന്നെ പൊററുന്നതിനെക്കുറിച്ചു പിറുപിറുക്കുവാൻ കാരണമില്ല. നെരെമറിച്ചു ഞാൻ തീരെ ഉപകാരമില്ലാത്ത ഒരുത്തിയല്ല.

എന്റെമാതാവായ സുറിയാനിസഭ സൌന്ദൎയ്യവും യൌവനവും ദ്രവ്യപുഷ്ടിയുമില്ലാത്ത ഒരു വൃദ്ധയാകയാൽ അന്യന്മാരാലും സ്വന്തക്കാരാലും അവൾ പഴികപ്പെട്ടിരുന്നു. പാതിവ്രത്യമുള്ളവളെങ്കിലും ഒരു വെശ്യാസ്ത്രീയെ എന്നപൊലെ അവളൊടു പെരുമാറിവന്നിരുന്നു. ഇതരസഹായമില്ലാത്തതിനാൽ അവളുടെ സ്വത്തുക്കളെ കണ്ടവർ അക്രമിച്ചുവന്നു. അവൾക്കും കുഡുംബക്കാൎക്കും പാൎക്കുവാൻ നല്ലഭവനംപൊലും ഇല്ലായിരുന്നു. ആക്ഷെപങ്ങൾ ഭയന്നിട്ടു അവൾക്കു വെളിയിലെക്കു തല നീട്ടുവാൻ പാടില്ലായിരുന്നു. കുഡുംബത്തിൽ ഉള്ളവരിൽ ചിലൎക്കുതന്നെ ഇവൾ ഒരു മാൎഗ്ഗക്കാരത്തിയാണെന്നു പറവാൻ ലജ്ജയായിരുന്നു. എന്നാൽ ഞാൻ ഒരു മകൾ ജനിച്ചതിൽപിന്നെ അമ്മയെക്കുറിച്ചുള്ള ആ

ക്ഷേപം നീങ്ങിയിരിക്കുന്നു. ഈ സ്ത്രീ ഒരു പാതിവ്രത്യമുള്ളവൾ തന്നെ എന്നു പൊതുവിൽ സമ്മതം വന്നിരിക്കുന്നു. അവൾക്കു ധൈര്യസമേതം വെളിയിൽ സഞ്ചരിക്കാമെന്നായിരിക്കുന്നു. അവളെ ഫാച്ചുകാരത്തി എന്നു പറയുന്നതു കുഡുംബക്കാർക്കു മാനമായിരിക്കുന്നു. പണ്ടു ഈ അമ്മയെ വഴിയിൽ വച്ചു കണ്ടാൽ എറിവാൻ കല്ലും കൊഴിയും എടുക്കുന്ന ശത്രുക്കൾ ഇപ്പോൾ അവളെ കാണുമ്പോൾ ഒഴിഞ്ഞും മാറിയും പൊയ്ക്കൊള്ളുന്നു. തറവാട്ടു നന്നായതു കൂടാതെ മാർ ദീവന്നാസ്യോസ സിമ്മനാരി, മാർ ഗ്രീഗോറിയൊസ സ്കൂൾ, പുതുപ്പള്ളിൽ മാർ ദീവന്നാസ്യോസ സ്കൂൾ, മുളന്തുരുത്തിൽ മാർത്തോമ്മാസ് സ്കൂൾ, നിരണത്തു മാർത്തോമ്മാ സ്കൂൾ ഇങ്ങനെ ഇംഗ്ലീഷമട്ടിൽ അഞ്ചാറു ഗൃഹങ്ങൾ തീൻ കുഡുംബക്കാർ സുഖമായി പാർത്തുവരുന്നു. സ്വത്തുക്കളെ അക്രമിച്ചു വന്നവർ കുടിച്ചതു കക്കിതുടങ്ങിയിരിക്കുന്നു. അമ്മയുടെ അമ്മയായ ദൈവമാതാവിനെയും മറ്റും കുറിച്ചു ദൂഷണം പറഞ്ഞുവന്നവർ നേരെ നോക്കി പറകയില്ലന്നായി. ഇതുപോലെ പലഗുണങ്ങൾ ഉണ്ടായിട്ടുള്ളതു ഒരുവേള എന്റെ സാമർത്ഥ്യം കൊണ്ടല്ലായിരിക്കാമെങ്കിലും ഞാൻജനിച്ചതിൽപിന്നെയാകയാൽ എന്റെ ജനന ഫലമാണെന്നു ഏറെക്കുറെ സമ്മതിക്കാത്തവർ ഉണ്ടായിരിക്കയില്ല. നിങ്ങൾ ആഗ്രഹിക്കുന്നതുപോലെയുള്ള ഗുണം എന്നിൽ നിന്നില്ലങ്കിലും മേൽപ്പറഞ്ഞ ഫലങ്ങൾക്കു ഞാൻ കാരണഭൂതയായിരിക്കുന്ന സ്ഥിതിക്കു ഞാൻ ആവശ്യപ്പെടുന്ന അല്പഭക്ഷണം തരുന്നതിനു ആർക്കും വ്യസനിപ്പാൻ കാരണമില്ല.

എന്നാൽ ഇനിക്കു മോടികുറവുണ്ടെന്നു ഒരു ദോഷം ഉണ്ടു അതിനു ഹേതു വസ്ത്രാലങ്കാരമില്ലായ്കയാകുന്നു. നല്ലവസ്ത്രം തരുവാൻ ആരുമില്ല തലമുടി ചീകിമിനുക്കുവാൻ നല്ല ചീപ്പും എണ്ണയും ഇല്ല. തന്നത്താൻ തൽത്തറവു വസ്ത്രംനെയ്യുണ്ടാക്കി ധരിക്കണമെന്നുവന്നാൽ അലങ്കാരം എന്നും ഒന്നുപോലെയിരിക്കയില്ലന്നറിയാമെല്ലൊ. പൊന്നാലും കടലാസും എടുത്തു പ്രയോഗിച്ചാൽ നല്ലകസവുപുടവയും മേനറിയും പണിച്ചട്ടയും ചിലവുകൂടാതെ ഇനിക്കുസമ്മാനമായിതരുവാൻ കഴിയുന്നയോഗ്യന്മാർ ഉണ്ടു. അവർ ചേതമില്ലാത്ത ഉപകാരം വെയ്കയില്ലന്നുവച്ചാൽ എന്തുചെയ്യാം. സ്വല്പം പണം ചിലവുചെയ്യാതെ എന്റെ മുഖത്തു അലങ്കാരം തോന്നിക്കുവാൻ തക്കവണ്ണം ചീകിമിനുക്കുന്ന യന്ത്രചീപ്പുകൾ വരുത്താം. അതിനുപണമില്ലല്ലൊ.

ആകയാൽ ഈ പെൺകുട്ടിയെ പുലർത്തുവാൻ ബാദ്ധ്യത ഏറ്റിരിക്കുന്ന സഖിമാർ മേലിലെങ്കിലും അവരുടെ കൃത്യങ്ങൾ മുറയ്ക്കു ചെയ്തു തരണമെന്നു അപേക്ഷിക്കുന്നു. ഇനിക്കു വിലയേറിയഭക്ഷണങ്ങൾ വേണ്ടാ. മാംസഭോജനവും ലഹരിയുള്ള പദാർത്ഥങ്ങളും ഞാൻ വെറുക്കുന്നു. പച്ചക്കറികളും ചോറും മതി. ചുരുക്കത്തിൽ ആണ്ടിൽ ഒന്നര രൂപായുടെ ഭക്ഷണമാണ ഞാൻ ചോദിക്കുന്നതു. ഇതു തരുന്നതിനു ആരും അവധി പറയരുതെന്നുമാത്രം അപേക്ഷിക്കുന്നു. എന്നു

മലങ്കര ഇടവക പത്രിക

# പഞ്ചാംഗം

## ൧൮൯൮ കോനൂൻ ഹ്റൊയി (മകരം)

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച |
|---|---|---|---|
| ൧ (കോനൂൻഹ്റൊയി) | ൧൩ (ജനവരി) | ൧ (മകരം) | വ്യാ |
| ൨ | ൧൪ | ൨ | വെ |
| ൩ | ൧൫ | ൩ | ശ |
| ൪ | ൧൬ | ൪ | ഞാ |
| ൫ | ൧൭ | ൫ | തി |
| ൬ | ൧൮ | ൬ | ചൊ |
| ൭ | ൧൯ | ൭ | ബു |
| ൮ | ൨൦ | ൮ | വ്യാ |
| ൯ | ൨൧ | ൯ | വെ |
| ൧൦ | ൨൨ | ൧൦ | ശ |
| ൧൧ | ൨൩ | ൧൧ | ഞാ |
| ൧൨ | ൨൪ | ൧൨ | തി |
| ൧൩ | ൨൫ | ൧൩ | ചൊ |
| ൧൪ | ൨൬ | ൧൪ | ബു |
| ൧൫ | ൨൭ | ൧൫ | വ്യാ |
| ൧൬ | ൨൮ | ൧൬ | വെ |
| ൧൭ | ൨൯ | ൧൭ | ശ |
| ൧൮ | ൩൦ | ൧൮ | ഞാ |
| ൧൯ | ൩൧ | ൧൯ | തി |
| ൨൦ | ൧ (ഫിബ്രുവരി) | ൨൦ | ചൊ |
| ൨൧ | ൨ | ൨൧ | ബു |
| ൨൨ | ൩ | ൨൨ | വ്യാ |
| ൨൩ | ൪ | ൨൩ | വെ |
| ൨൪ | ൫ | ൨൪ | ശ |
| ൨൫ | ൬ | ൨൫ | ഞാ |
| ൨൬ | ൭ | ൨൬ | തി |
| ൨൭ | ൮ | ൨൭ | ചൊ |
| ൨൮ | ൯ | ൨൮ | ബു |
| ൨൯ | ൧൦ | ൨൯ | വ്യാ |
| ൩൦ | ൧൧ | ൧ | വെ |
| ൩൧ | ൧൨ | ൨ | ശ |

### വിശേഷ ദിവസങ്ങൾ.

൧-ാംനു- ആണ്ടുപിറപ്പു- കർത്താവിന്റെ ചേലാകർമ്മം- മാർബസെലിയോസിന്റെയും മാർഗ്രീഗോറിയോസിന്റെയും ഓർമ്മ

൪-നു- യൽദായ്ക്കുപിമ്പു ൨-ാം ഞാ.

൬-നു- ദെനഹാ അതായതു കർത്താവിന്റെ ജ്ഞാനസ്നാനം (മാറാനായ) വായന ലൂ. ൩-അ- ൧൫—൨൨.

൭-നു- മാർയോഹന്നാൻമാംദാനായുടെ ശിരഃഛേദനം

൮-നു- മാർസ്തെഫാനോസിന്റെ ഓർമ്മ

൧൧-നു- ദെനഹാ പിമ്പു ൧-ാം ഞാ- വായന മത്താ- ൪-അ- ൧൨—൨൨

൧൫-ാംനു- വിത്തുകളെപ്രതി ദൈവമാതാവിന്റെ ഓർമ്മ- (മാറാനായപോലെ)

൧൮-നു- ദെനഹാ പിമ്പു ൨-ാം ഞാ- വായന യോഹ- ൧-അ- ൪൩—൫൧

൨൫-നു- കൊഹനെ ഞാ- മരിച്ചുപോയ പട്ടക്കാരുടെ ഓർമ്മ- വാ- മത്താ ൨൪- ൪൨—൫൧

൨൬-നു- മൂന്നുനോമ്പാരംഭം

൨൯-നു- മൂന്നുനോമ്പു വീടൽ- മാർ[illegible]വാനിയോസിന്റെ ഓർമ്മ

## പത്രികവില വിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | | ൪ |

## പരസ്യക്കൂലി

| | | |
|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും ടി | ൦ | ൨ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണവും കോട്ടയത്തു മാർത്തോമ്മസ് അച്ചുക്കൂട്ടം മാനേജർക്കു മേൽവിലാസം വച്ചു അയയ്ക്കേണ്ടതാകുന്നു.

പത്രിക കൈപ്പറ്റുന്നവർ മുൻകൂറായി വരി അടയ്ക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

## വിഷപ്പട്ടി വിഷത്തിനു ഒരു നിസ്തുല്യ ഗുളിക.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീരിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭ മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

MAR THOMAS PRESS,
KOTTAYAM.